EFFECTIVE ADCOM

# ഇഫെക്ടീവ് ആഡ്കോം

NOVEMBER 2018 Vol. 4 Issue 46 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price:₹50/-

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION





## കോട്ടയം സകലകലാ നസീർ

## രൂപ കരകയറുമോ?



## പരാജയത്തിൽ നിന്ന് വിജയത്തിലേക്ക്

## പ്രളയാനന്തര കേരളം

ആഡ്കോം സംവാദം

## മാധ്യമ ചരിത്രം

## അച്ചടിയുടെ ഉൽപ്പത്തി

• MODELING • STUDENTS' CORNER • SOFTWARE • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണി വരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ അപ്പോയ്ന്റ്മെന്റിനായി വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു



# ഉള്ളടക്കം

Vol. 4 | Issue 46 | November 2018












Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts 09846057461
/effective.adcom /effective_adcom

To read online:
www.effectiveadcom.com




MAGZTER
DIGITAL MAGAZINE STORE

# EDITORIAL

## വോട്ടിലും വലുതായി പലതുമുണ്ട്

ഒരു വിഷയം ചൂടാറും മുൻപേ അടുത്തതു വരുമ്പോൾ അതിന്റെ പിന്നാലെ പോകുക എന്നതു മാധ്യമങ്ങളുടെ സ്വാഭാവികമായ ഒരു പ്രത്യേകതയാണല്ലോ. മഹാപ്രളയത്തിന്റെ വെള്ളമിറങ്ങി തണുപ്പു മാറും മുൻപേ ഫ്രാങ്കോയുടെ ചൂടൻ കഥകളും അതിന്റെ ചൂടുമാറും മുൻപേ അയ്യപ്പന്റെ വ്രതശുദ്ധിയും വന്നു. മാധ്യമങ്ങൾ ഏതു വഴിയേ പോയാലും കേരളം, പ്രകൃതി പൂർണ്ണമായും തന്നെ, നേരിട്ടുകൊണ്ടിരിക്കുന്ന ഏറ്റവും വലിയ പ്രശ്നം പ്രകൃതിയോടുള്ള മനുഷ്യന്റെ ക്രൂരതയും അതിന്റെ പ്രത്യാഘാതങ്ങളും മനുഷ്യരാശിയെതന്നെ എങ്ങനെ ബാധിക്കുന്നു എന്നതാണ്. അതുകൊണ്ടുതന്നെ കേരളത്തിന്റെ പുനർ നിർമ്മാണ പ്രക്രിയയും അതിനായുള്ള ചർച്ചകളും നാം തുടർന്നേ പറ്റൂ. സമൂഹത്തിന്റെ എല്ലാ തുറകളിലുള്ളവരുടേയും അഭിപ്രായങ്ങൾ കേൾക്കുവാനും അതിന്റെ സാരാംശം ഉൾക്കൊള്ളുവാനും നാം ശ്രമിക്കേണ്ടതുണ്ട്. നല്ല ആശയങ്ങൾ ആരിൽ നിന്നും ലഭിച്ചേക്കാം. എല്ലാ വിധ ആശയങ്ങളും ഉൾക്കൊള്ളുവാനും അവയിൽ നിന്നും പ്രായോഗികമായവ സ്വീകരിക്കുവാനും ഉത്തരവാദപ്പെട്ടവർ തയാറാകണം.

ഭക്തിയേയും ആചാരങ്ങളേയും സംരക്ഷിക്കാനെന്ന പേരിൽ നാം കാട്ടുന്ന ആവേശത്തിന്റെ ഒരംശമെങ്കിലും പ്രകൃതിയെ സംരക്ഷിക്കുന്നതിലും കൂടി കാട്ടിയിരുന്നെങ്കിൽ....!

പക്ഷേ പ്രകൃതിക്കു വോട്ടില്ലല്ലോ.

**ചീഫ് എഡിറ്റർ**

## ആഡ്കോം സംവാദം

# പ്രളയാനന്തര കേരളം

ലോകശ്രദ്ധനേടിയ മഹാപ്രളയത്തിനുശേഷം ഒരു തിരിച്ചുവരവിന്റെ പാതയിലാണ് കേരളം. നവകേരള സൃഷ്ടിയിൽ പങ്കുചേരുന്നവരുടെ പ്രതീക്ഷകളും ആശങ്കകളും അഭിപ്രായങ്ങളും ആരായുന്ന ആഡ്കോം സംവാദം. രണ്ടാം ഭാഗം.



## എല്ലാവർക്കും, എല്ലാ കാലത്തേക്കും ...

ഡോ. ശബ്ന എസ്.

ആദിമ കാലം മുതൽ, കാട് വെട്ടിത്തെളിച്ചു കൃഷി ആരംഭിച്ചത് മുതൽ, പ്രകൃതിയോട് പട പൊരുതിയാണ് മനുഷ്യൻ ജീവിച്ചത് . അത് കൊണ്ട് തന്നെ എല്ലാമുപേക്ഷിച്ചു പ്രകൃതിയിലേക്ക് മടങ്ങുക എന്നുള്ളതൊക്കെ പൊള്ളയായ വാദങ്ങളാണ്.

പ്രളയാനന്തരം കേരളം പല ഘട്ടങ്ങളിലൂടെ കടന്നു പോയ്ക്കൊണ്ടരിക്കുകയാണ്. കെട്ടിടങ്ങൾ പെരുകിയതാണ്, റോഡുകൾ വർദ്ധിച്ചതാണ് ദുരന്ത കാരണം എന്നാണ് പലരും മുറവിളി കൂട്ടിയത്. ശരിയാണ്, നമുക്കറിയാം, ജനസംഖ്യ വർദ്ധിക്കുന്നതോടൊപ്പം ഭൂമിയുടെ വലുപ്പം വർദ്ധിക്കുന്നില്ല എന്നുള്ള കാര്യം. ഇത്രയേറെ ജനങ്ങളെ ഉൾക്കൊള്ളാൻ തക്കവണ്ണം ഭൂമി എങ്ങോട്ടും വികസിക്കുന്നില്ല. അങ്ങനെയുള്ള സാഹചര്യത്തിൽ ഒന്നിന് മുകളിൽ ഒന്നായി ഉയരമുള്ള കെട്ടിടങ്ങൾ വരുന്നു. കൂടുതൽ ആൾക്കാർ, അതിനനുസരിച്ചു കൂടുതൽ വാഹനങ്ങൾ, കൂടുതൽ റോഡുകൾ....

ഈ സാഹചര്യത്തിൽ നിലനിൽപ്പിനു വേണ്ടി, അടുത്ത തലമുറയ്ക്ക് വേണ്ടി നമ്മൾ ചെയ്യേണ്ട ചില കാര്യങ്ങളുണ്ട്. പരിസ്ഥിതി സൗഹൃദ പരമായ സമീപനം എല്ലാ കാര്യത്തിലും സ്വീകരിക്കുക . 'തൽക്കാലം കാര്യം നടക്കട്ടെ' എന്നുള്ള മനോഭാവം മാറ്റി, 'എല്ലാം എന്നെന്നേയ്ക്കും' എന്നതാക്കി മാറ്റണം നമ്മുടെ ചിന്ത. കെട്ടിടമുണ്ടാക്കുമ്പോൾ തൽക്കാലം പുഴയിൽ നിന്നും മണലൂറ്റിയെടുക്കാം എന്നു വിചാരിക്കാതെ, തൽകാലം മാലിന്യം ആരും കാണാതെ എവിടേലും വലിച്ചെറിയാം എന്നു കരുതാതെ, നാളെ ഇതിന്റെ ഭവിഷ്യത്തുകൾ നമുക്ക് നേരെ 'ബൂമറാങ്' പോലെ തിരിച്ചു വരും എന്നോർത്ത് കൊണ്ട് വേണം പ്രവർത്തിക്കാൻ. അതിനാണ് നമ്മുടെ അറിവിനേയും ശാസ്ത്രത്തെയും കൂട്ടു പിടിക്കേണ്ടത്. മലയിടിക്കാനും, പാറ പൊട്ടിക്കാനും, മണലൂറ്റാനും വേണ്ടത് കൈക്കൂലിയും, രാഷ്ട്രീയസ്വാധീനവുമാണ് എന്നുള്ള അവസ്ഥ മാറി വരണം. മറിച്ച് പരിസ്ഥിതിയെ സംബന്ധിച്ചുള്ള തീരുമാനങ്ങളിൽ പരിസ്ഥിതി വിദഗ്ധരുടെ നിർദ്ദേശങ്ങൾക്കും, ശാസ്ത്രീയ സമീപനങ്ങൾക്കും മുൻതൂക്കം നൽകുക. ഇത്തരം കാര്യങ്ങളിൽ ശാസ്ത്രീയമായ അനുമാനങ്ങൾക്ക് ശേഷം അനുമതി നൽകുക എന്നുള്ള സിസ്റ്റം നമുക്കുണ്ടാവണം. കൂടാതെ കെട്ടിട നിർമ്മാണം, അതിനാവശ്യമായ മണൽ കല്ല് പൂഴി എന്നിവയുടെ വിതരണം എന്നീ കാര്യങ്ങൾ വിദഗ്ധരുടെ മേൽനോട്ടത്തിൽ നടത്തണം , ഒപ്പം വിതരണം സുതാര്യമാവുകയും വേണം.

ഒറ്റയടിക്കല്ല, മറിച്ചു ഘട്ടം ഘട്ടമായി വേണം പുനർസൃഷ്ടിയിലേക്ക് നയിക്കാൻ. ഹ്രസ്വ കാല പദ്ധതികളും, ദീർഘകാല പദ്ധതികളും ആവിഷ്കരിക്കണം. മലനാട്, ഇടനാട്, തീരപ്രദേശം എന്നിങ്ങനെ മേഖലകളാക്കി തിരിച്ചു, ഓരോ മേഖലയ്ക്കും അനുയോജ്യമായ പ്രവർത്തനങ്ങളിലൂടെ വേണം കേരളത്തെ മുന്നോട്ട് നയിക്കാൻ. ഭൂമിയെ തരം തിരിച്ചു വേണം വികസന പ്രവർത്തനങ്ങൾ നടത്തേണ്ടത്. കെട്ടിടങ്ങൾക്ക് അനുയോജ്യമായ സ്ഥലങ്ങൾ കണ്ടെത്തി ശാസ്ത്രീയ സമീപനങ്ങളിലൂടെ നിർമാണത്തിന് അനുമതി നൽകുക. സ്വാഭാവിക നീരൊഴുക്കുകളെ നില നിർത്തുക. ജലവിഭവ മാനേജ്മെന്റ്

കാര്യക്ഷമമായി നടക്കണം. തീര ദേശ പരിപാലന നിയമം കർശനമാക്കുക. സംരക്ഷിത വനങ്ങൾ നശിപ്പിക്കപ്പെടാൻ അനുവദിക്കാതിരിക്കുക. ഖനന മേഖലയിൽ സമഗ്ര നിയമം കൊണ്ടു വരിക.

കേരളം മുഴുവൻ ഉറ്റു നോക്കുന്ന ഒരു പ്രക്രിയയാണ് പ്രളയാന്തര കേരളത്തിന്റെ പുനർ സൃഷ്ടി. പുനർ സൃഷ്ടി എന്നുള്ളത് ഒരു തുടർ പ്രക്രിയ ആയിരിക്കണം. വിവിധ മേഖലകളിലെ വിദഗ്ധരിൽ നിന്നും ആശയങ്ങൾ സ്വീകരിക്കുകയും, സാങ്കേതിക വിദ്യ പരമാവധി പ്രയോജനപ്പെടുത്തുകയും വേണം.

താൽക്കാലിക നേട്ടം മറന്നു കൊണ്ട്, 'ശാസ്ത്രം, കരുതൽ, സാങ്കേതിക വിദ്യ' എന്നിവയെ മുറുകെ പ്പിടിച്ചു കൊണ്ടാവട്ടെ നമ്മുടെ ഓരോ കാൽ വയ്പ്പും.

മനുഷ്യന് ജീവിക്കാനാണ് ഭൂമി. അത് എല്ലാ കാലത്തേയും, എല്ലാ മനുഷ്യർക്കും വേണ്ടി നിലനിർത്തുക എന്നുള്ളത് നമ്മുടെ കടമയും കരുതലുമാണ്.



# പരിസ്ഥിതിസൗഹാർദ്ദ ശീലങ്ങൾ ആവിഷ്ക്കരിക്കണം

**ശശിധരൻ**
ചെയർമാൻ, ഒഡീസിയ ഗ്രൂപ്പ്

പ്രളയം കേരളത്തിന്റെ ഭൂപ്രകൃതിയിൽ മാറ്റങ്ങളുണ്ടാക്കിയിട്ടുണ്ടോ എന്ന് പഠിക്കുന്നത് ഭാവികേരളത്തിന്റെ ഭൂ-ജല വിനിയോഗത്തെ കാര്യക്ഷമമാക്കും.

ഭാവികേരളത്തിലെ ജനസംഖ്യയിൽ എത്ര ശതമാനത്തിന് ഇവിടെത്തന്നെ ഉപജീവനമാർഗം കണ്ടെത്തേണ്ടതുണ്ടെന്ന് വിലയിരുത്തുന്നത് നല്ലതാണ്. അതിനാവശ്യമായ വിധത്തിൽ കൃഷി, വ്യവസായം, സേവനം, പുതിയ സാങ്കേതിക വിദ്യ, വിദ്യാഭ്യാസം തുടങ്ങിയ മേഖലകൾക്ക് ഏതെല്ലാം ഭൂമിയും വിഭവങ്ങളും എത്ര അളവിൽ വിനിയോഗിക്കേണ്ടി വരുമെന്ന് ദീർഘദർശനം ചെയ്യുവാൻ സാധിക്കുമെങ്കിൽ നല്ലതാണ്. ഈ വിഭാഗത്തിലൂടെയായിരിക്കും മലയാളിയുടെ കലയും ശാസ്ത്രവും സംസ്ക്കാരവും ചിന്തയും രൂപപ്പെടുന്നത്.

ഭാവികേരളത്തിന്റെ സമ്പത്തുല്പാദന പ്രവർത്തനങ്ങളിൽ പങ്കുചേരുവാൻ മറ്റ് സംസ്ഥാനങ്ങളിൽ നിന്നും എത്തുന്നവർക്കും മലയാളികൾക്കും പാർപ്പിട സൗകര്യങ്ങൾക്കായി വിനിയോഗിക്കേണ്ട ഭൂമിയും ശുദ്ധജലലഭ്യതയും തിട്ടപ്പെടുത്തുന്നതും നല്ലതാണ്.

പാഴ്വസ്തു സംസ്ക്കരണം പോലെ തന്നെ ഉപഭോഗ ശീലങ്ങൾ നവീകരിച്ച് പാഴാക്കൽ നിയന്ത്രണ വിധേയമാക്കാവുന്നതാണ്. പരിസ്ഥിതിസൗഹാർദ്ദപരമായ പുതിയ ശീലങ്ങൾ ആവിഷ്ക്കരിക്കുകയും അഭ്യസിപ്പിക്കുകയും ചെയ്യാവുന്നതാണ്.



# പുനർനിർമ്മാണത്തിൽ ശില്പഭംഗിക്കും പ്രധാന്യം നൽകണം

**ബിജിപാൽ**
സംഗീത സംവിധായകൻ

തികച്ചും അപ്രതീക്ഷിതമായി കേരളത്തിനേറ്റ ഒരു പ്രഹരമായിരുന്നു ഈ പ്രളയം. ഇതിലാരെയാണു കുറ്റപ്പെടുത്തുക എല്ലാവർക്കും ഇതിൽ പങ്കുണ്ടെന്ന കാഴ്ചപ്പാടാണ് എനിക്കുള്ളത്. ഡാം മാനേജ്മെന്റിന്റെ കാര്യത്തിലും ഡാം മാപ്പിംഗിന്റെ കാര്യത്തിലുമെല്ലാം വളരെയധികം പോരായ്മകളുണ്ടായി എന്നതൊക്കെ സത്യമാണ്. ഏതു സർക്കാരു ഭരിച്ചാലും ഇവിടെ ഇങ്ങനെയൊക്കെത്തന്നെ പ്രതീക്ഷിച്ചാൽ മതി. ബ്യൂറോക്രസിയുടെ മെല്ലെപ്പോക്കും കാര്യക്ഷമതയില്ലായ്മയും ഈ നാടിന്റെ ശാപം തന്നെയാണ്.

ഇനിയെങ്കിലും ഈ പോരായ്മകളെ പരിഹരിക്കാനുള്ള മാർഗ്ഗങ്ങൾ തേടുക എന്നതാണ് പ്രധാനം. ഇതിനാവശ്യമായ നിയമങ്ങൾ ശക്തിപ്പെടുത്തുകയും അവ പ്രാവർത്തികമാക്കുവാനുള്ള ഇച്ഛാശക്തി സർക്കാരുകൾ പ്രകടിപ്പിക്കുകയും വേണം.

പുനർനിർമ്മാണത്തെപ്പറ്റി പറയുമ്പോൾ അതിൽ സുരക്ഷയോടൊപ്പം ശില്പഭംഗികൂടിയുള്ള ഒരു സൗന്ദര്യ ശാസ്ത്രത്തിനും കൂടി പ്രധാന്യം നൽകണമെന്നാണ് എനിക്കു പറയാനുള്ളത്. ഉദാഹരണത്തിന് ഒരു പാലം പണിതാൽ അതു കേരളത്തിന്റെ പാലമാണ് എന്ന് തോന്നത്തക്കവിധം ഒരു സുന്ദരശില്പമായി അത് നിർമ്മിക്കണം.

ഗാഡ്ഗിൽ പോലുള്ള കമ്മീഷനുകളുടെ അഭിപ്രായങ്ങളേയും റിപ്പോർട്ടുകളേയും ഇനിയെങ്കിലും നാം പരിഗണിക്കണം. പ്രകൃതിയില്ലങ്കിൽ നമ്മളാരും തന്നെ ഇല്ല എന്ന വസ്തുത ഏതൊരു പ്ലാനിംഗിന്റെ ഘട്ടത്തിലും നമ്മുടെ മനസ്സിലുണ്ടാകണം. പ്രകൃതിയെ കൊള്ളയടിക്കുകയില്ല എന്നാണ് ആദ്യം തീരുമാനിക്കേണ്ടത്. നല്ല ദർശനങ്ങളുള്ള ആൾക്കാരുടെ കൂട്ടായ്മയാവണം പദ്ധതികൾക്ക് രൂപം കൊടുക്കേണ്ടത്. ഈഗോ മാറ്റിവെച്ച് അങ്ങനെയുള്ളവരെ സഹകരിപ്പിക്കുകയും നടത്തിപ്പുകൾ മാത്രം ഭരണതലത്തിൽ നിർവഹിക്കുകയും വേണം.



# പ്രകൃതിയെ അറിയണം

**ജിനോയ്**
സിനിമാ സഹസംവിധായകൻ

എന്റെ അഭിപ്രായത്തിൽ ഒറ്റനോട്ടത്തിൽ ഇത് മനുഷ്യനിർമ്മിതമായ ഒരു പ്രളയം തന്നെയായിരുന്നു. മഴ ശക്തമായി പെയ്യുന്നതു നാം കാണുന്നുണ്ടായിരുന്നു. അപ്പോൾതന്നെ അൽപ്പാൽപ്പമായെങ്കിലും ഡാമുകൾ തുറന്നു വിട്ടിരുന്നുവെങ്കിൽ ഇത്ര രൂക്ഷമായ പ്രളയമുണ്ടാകില്ലായിരുന്നു എന്നാണ് എന്റെ വിശ്വാസം. പ്രളയത്തിന്റെ എല്ലാവിധ ദുരന്തങ്ങളും അനുഭവിച്ചവരാണ് ഞങ്ങൾ. ഇതിനുമുമ്പ് രണ്ടു വെള്ളപ്പൊക്കമുണ്ടായപ്പോഴും വലിയ പ്രശ്നങ്ങളില്ലാതിരുന്നതുകൊണ്ട് ഏറെക്കുറെ സുരക്ഷിതരാണന്നായിരുന്നു ഞങ്ങളുടെ വിശ്വാസം. എന്നാൽ ഒറ്റ രാത്രികൊണ്ട് ഞങ്ങൾക്ക് ജീവനുംകൊണ്ട് ഓടേണ്ടിവന്നു. എല്ലാവരേയും സുരക്ഷിത ക്യാമ്പിലെത്തിച്ച് രാത്രി ഉറങ്ങുമ്പോഴാണ് പാതിരാത്രിയിൽ ക്യാമ്പിലും വെള്ളമെത്തിയത്. ഒറ്റ ദിവസം കൊണ്ട് എല്ലാം നഷ്ടപ്പെട്ട ഇരുനൂറ്റമ്പതോളം കുടുംബങ്ങൾ ആ ക്യാമ്പിലുണ്ടായിരുന്നു. ഒറ്റ രാത്രിയിൽ എത്ര മഴപെയ്താലും ഇങ്ങനെയൊരു പ്രളയമുണ്ടാകില്ല. ഡാമുകൾ തുറക്കാൻ വൈകിച്ചു എന്നതു തന്നെയാണ് പ്രധാന കാരണം. ഓറഞ്ച് അലർട്ട്, റെഡ് അലർട്ട് എന്നൊക്കെ പറഞ്ഞ് പേടിപ്പിച്ചുകൊണ്ടിരുന്നതല്ലാതെ ഏതൊക്കെ മേഖലകൾ പ്രശ്നബാധിതമാകുമെന്നു കണ്ടെത്തി ജനങ്ങളെ ഒഴിപ്പിക്കുവാനുള്ള നടപടികളുണ്ടായില്ല.

വെള്ളം തുറന്നു വിടാതെ കൂടുതൽ വൈദ്യുതി ഉൽപാദിപ്പിച്ച് കൂടുതൽ ലാഭമുണ്ടാക്കാം എന്ന ഒരു ചിന്തയാണ് മുന്നിട്ടു നിന്നത്.

പുനർനിർമ്മിതിയെപ്പറ്റി പറഞ്ഞാൽ പ്രകൃതി ലോല പ്രദേശങ്ങൾ എന്നു പറയുന്ന സ്ഥലങ്ങളിൽ നിന്നും എല്ലാവരെയും മാറ്റിപ്പാർപ്പിക്കണം എന്നൊന്നും എനിക്കു തോന്നുന്നില്ല. മലയോരപ്രദേശങ്ങളിലും മറ്റും വളരെ വർഷങ്ങളായി ജീവിക്കുന്നവർ അവരുടെ ദേശത്തെ ഭൂപ്രകൃതിയും അതിന്റെ സ്വഭാവവിശേഷങ്ങളും അറിയുന്നവരായിക്കും. യഥാർത്ഥത്തിൽ അവിടെ പ്രശ്നങ്ങളുണ്ടാക്കുന്നത് പുറത്തു നിന്നും വരുന്ന പുത്തൻ പണക്കാരുടെ കടന്നു കയറ്റവും പ്രകൃതിയെ അറിയാതെയുള്ള കടന്നു കയറ്റവും പ്രകൃതിയെ അറിയാതെയുള്ള നിർമ്മാണങ്ങളുമാണ്. നിയന്ത്രണം വേണ്ടത് അങ്ങനെയുള്ളവർക്കാണ്.



**അഡ്വ. രാജി പി. ജോയി**
ചൈൽഡ് വെൽഫയർ കമ്മറ്റി മെമ്പർ, കോട്ടയം ജില്ല

2018 ലെ പ്രളയത്തിൽ മനുഷ്യന്റെ സ്വാധീനം കൂടുതലാണ്. പരിസ്ഥിതി ലോലപ്രദേശങ്ങൾ എന്ന മാനദണ്ഡം കൈക്കൊള്ളുന്നതിന് മുൻപ് നാടറിയുന്ന നാട്ടറിവുകാരെയും പ്രളയ ദുരിതമേറ്റവും അനുഭവിച്ചവരേയും പരിഗണിക്കണം. പ്രളയപ്പിരിവുകൾക്ക് ഒരു ഏകജാലക സംവിധാനം ഉണ്ടാവേണ്ടത് ആവശ്യമാണ്. വിവിധ വാതിലുകളിലൂടെയുള്ള പിരിവ് ദുരിതത്തിന്റെ ആഘാതം കൂട്ടുകയേയുള്ളൂ.



# മാറേണ്ട മനോഭാവം

**സിനി വർഗ്ഗീസ്**
അസിസ്റ്റന്റ് പ്രൊഫസർ, പ്രജോതിനികേതൻ കോളേജ്, പുതുക്കാട്

വാട്ടർഫ്രണ്ടേജ് വില്ലകൾ പണിതും പുഴകളിൽ നിന്ന് മണലൂറ്റിയും പാടം നികത്തിയും നമ്മൾ പ്രകൃതിയെ വെല്ലുവിളിച്ചു. നമ്മൾ പിടിച്ചെടുത്തതെല്ലാം പ്രളയത്തിലൂടെ പ്രകൃതി തിരിച്ചു പിടിച്ച കാഴ്ചയാണ് നമ്മൾ കണ്ടത്.

ദുരന്തനിവാരണ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുന്നതിലാണ് നമുക്ക് പാളിച്ചകൾ സംഭവിച്ചുകൊണ്ടിരിക്കുന്നത്. വ്യക്തി മുതൽ സർക്കാർ വരെയുള്ളവരുടെ ശീലങ്ങളും മനോഭാവങ്ങളുമാണ് മാറേണ്ടത്. പരസ്ഥിതി - സൗഹൃദ മനോഭാവം നമ്മൾ ഇനിയും ആർജിച്ചിട്ടില്ല. ഉപഭോഗ സംസ്ക്കാരത്തിന്റെ അധിയിലാണ് പ്രളയം വന്നു ഭവിച്ചത്. എന്തും കയ്യേറി ഉപയോഗിക്കാനുള്ളതാണ് എന്ന പ്രായോഗികതാ വാദത്തിന്റെ തകർച്ചയാണ് നമ്മൾ കണ്ടത്. ഭൂമിശാസ്ത്രപരമായ വിഭജനവും ആസൂത്രണവും അത്യന്താപേക്ഷിതമാണ്. അഴിമതിയിൽ കുരുങ്ങി പാടം വീടാകുമ്പോഴും തോട് ഫാക്ടറിയാകുമ്പോഴുമാണ് പ്രകൃതിയും മനുഷ്യനുമായുള്ള സമവാക്യങ്ങൾ തെറ്റുന്നത്.

മാസശമ്പളം പിടിച്ചു വാങ്ങുന്നതിനേക്കാൾ വിദ്യാലയങ്ങൾക്കും കലാലയങ്ങൾക്കും ക്രിയാത്മകമായ നിർദ്ദേശങ്ങളാണ് സ്വാഗതാർഹം. കലാലയമുൾപ്പെടുന്ന പഞ്ചായത്ത് പുനർനിർമ്മിക്കാൻ വേണ്ട എല്ലാ സാമ്പത്തിക കായിക സഹായസഹകരങ്ങൾ അവർ ചെയ്യേണ്ടതാണ് എന്ന തരത്തിലുള്ള നിർദ്ദേശങ്ങൾ തീർച്ചയായും ഉപകാരപ്പെടും. ഒരു കലാലയം മുഴുവൻ അദ്ധ്യാപകരും അനദ്ധ്യാപകരും വിദ്യാർത്ഥികളും ഈ പുനർ നിർമ്മാണ പ്രക്രിയയിൽ പങ്കാളികളാകുമ്പോൾ സേവനത്തിന്റെ മറ്റൊരു മഹത്തായ മാതൃകയായിരിക്കും നമ്മൾ പ്രവൃത്തിപഥത്തിലെത്തിക്കുന്നത്.



# യുവജനങ്ങളുടെ അഭിപ്രായം തേടണം

**സുധി അന്ന**
സിനിമാ സംവിധായകൻ

എന്റെ അഭിപ്രായത്തിൽ ഇതു മനുഷ്യൻ ചോദിച്ചു വാങ്ങിയ ദുരന്തം തന്നെയാണ്. ഞാനൊരു കണ്ണൂരുകാരനാണ്. അവിടെ അനധികൃതമായി നടക്കുന്ന കരിങ്കൽ ക്വാറികൾക്കെതിരെ പലത വണ സമരം ചെയ്തിട്ടുള്ള ആളുമാണ്. ഇപ്പോഴും ആ ചൂഷണങ്ങൾ അവിടെ നടക്കുന്നു. നമ്മുടെ നിർമ്മാണ പ്രവർത്തനങ്ങൾക്കായി എത്രമാത്രം കരിങ്കല്ലുകളും മറ്റു പ്രകൃതിവിഭവങ്ങളും വേണ്ടി വരുന്നു എന്നു ചിന്തിക്കുക. രണ്ടോ മൂന്നോ പേർക്കു താമസിക്കുന്നതിനായി രണ്ടായിരം മൂവായിരം സ്ക്വയർ ഫീറ്റിലുള്ള വീടുകൾ നിർമ്മിക്കുമ്പോൾ നാം പ്രകൃതിയിൽനിന്നും വെട്ടിയെടുക്കുന്ന കരിങ്കല്ലുകളും മെറ്റലുകളും എത്രമാത്രം മലകളെയാണ് നശിപ്പിക്കുന്നത്. ഇങ്ങനെ നോക്കുമ്പോൾ പ്രകൃതിയോടു നാം കാട്ടിക്കൊണ്ടിരിക്കുന്ന ക്രൂരതകളുടെ ഒരു ചെറിയ പ്രതികരണം മാത്രമാണ് ഈ പ്രളയം.

ഇപ്പോൾ പുഴകളൊക്കെ വഴിമാറിയൊഴുകി എന്നു പറയുമ്പോൾ പുഴകൾ അവയുടെ വഴികളെ തിരികെ പിടിക്കുക തന്നെയായിരുന്നു. ഇത് കേരളം മൊത്തത്തിൽ അങ്ങനെ തന്നെയായിരുന്നു. കായലുകളുടെയും പുഴകളുടെയും തീരങ്ങളിലെ കെട്ടിടങ്ങൾ നോക്കിയാൽ തന്നെ നമുക്കതു മനസ്സിലാകും.

പുനർനിർമ്മാണത്തിന് പ്രധാനമായും അഭിപ്രായം ചോദിക്കേണ്ടത് നമ്മുടെ യുവജനങ്ങളോടാണ്. ഈ പ്രളയത്തിൽ ദുരിതാശ്വാസത്തിന് ഇറങ്ങിയവരിൽ ഭൂരിഭാഗവും യുവജനങ്ങളാണ്. നേതാക്കന്മാർ നേതൃത്വം നൽകി. പക്ഷേ കൈയ്യും മെയ്യുമായി വെള്ളത്തിലിറങ്ങിയത് യുവാക്കളാണ്. പ്രളയ ദുരന്തം നേരിട്ടു കണ്ടവരും അവരാണ്. അവരിൽ തന്നെ സാങ്കേതിക മികവുള്ളവരും ഭാവനാസമ്പന്നരുമുണ്ട്. അവരുടെ അഭിപ്രായങ്ങളും ആശയങ്ങളും തേടുന്നത് ഗുണകരമാവും.

പ്രകൃതിക്കനുയോജ്യമായ നിർമ്മിതികളേ പാടുള്ളൂ എന്നു തീരുമാനിക്കണം. ഇത്തരം ചൂഷണങ്ങളിൽ ഒരു വിഭാഗത്തെ മാത്രം കുറ്റപ്പെടുത്തിയാൽ മതിയാവില്ല. എല്ലാ ചൂഷണങ്ങൾക്കും പ്രത്യക്ഷമായും പരോക്ഷമായും നമ്മളെല്ലാവരും പങ്കാളികളാണന്ന് മനസ്സിലാക്കണം. അതുകൊണ്ടുതന്നെ ഈ പുനർ നിർമ്മാണ പ്രക്രിയയിൽ പങ്കു ചേരുവാൻ നമുക്കെല്ലാവർക്കും ബാദ്ധ്യതയുണ്ട്.



# നിർമ്മാണ സാമഗ്രികളെപ്പറ്റി പഠനം വേണം

**ഷാജി ജേക്കബ്**
ബിസിനസ്സ്മാൻ, കർഷകൻ

ഇത് ഒരേ സമയം മനുഷ്യനിർമ്മിതിയും പ്രകൃതി നിർമ്മിതിയുമാണ്. മനുഷ്യന്റെ അതി കഠിനമായ ചൂഷണത്തെ അതിജീവിക്കുവാനുള്ള പ്രകൃതിയുടെ ഒരു പ്രതികരണമായി ഇതിനെ കാണാം. പ്രകൃതിയെ വീണ്ടും ഉപദ്രവിച്ചാൽ ശക്തമായ പ്രതികരണമുണ്ടാകുമെന്ന ഒരു മുന്നറിയിപ്പും കൂടിയാണ് ഇത്. ഒരു കർഷകനെന്നനിലയിൽ എനിക്കു പറയുവാനുള്ളത് ഭൂമിയുടെ ഘടനയും സ്വഭാവവും മനസ്സിലാക്കിവേണം നാം ഭൂമിയിൽ കൃഷി ചെയ്യാൻ എന്നതാണ്. പ്രകൃതിയുടെ സ്വതസിദ്ധമായ ഗുണങ്ങളെ നശിപ്പിച്ചുകൊണ്ടാണ് രാസവളപ്രയോഗവും മറ്റും നടത്തി പ്രകൃതിയെ കൂടുതൽ ചൂഷണം ചെയ്തുകൊണ്ടിരിക്കുന്നത്. ഇത് കൃഷി നാശത്തിലേക്കും പ്രകൃതി ദുരന്തങ്ങളിലേക്കും എത്തിക്കുന്നു. കൃഷി ഇപ്പോൾ ലാഭകരമേയല്ല. അതിന്റെ കൂടെ പ്രളയം കൂടിയായപ്പോൾ എല്ലാമായി.

പുനർ നിർമ്മാണത്തെപ്പറ്റി ചിന്തിക്കുമ്പോൾ പ്രകൃതിയെ ഇനി ഉപദ്രവിക്കരുത്. പ്രകൃതിയുടെ ഘടനകൾ മനസ്സിലാക്കിമാത്രമേ നിർമ്മാണ പ്രവർത്തനങ്ങളിലേക്കു കടക്കാൻ പാടുള്ളൂ. വലിയ വലിയ കെട്ടിടങ്ങൾ എന്നതിനേക്കാൾ സുരക്ഷിതമായ കെട്ടിടങ്ങൾ എന്നതിന് പ്രാധാന്യം നൽകണം. ഹൈറേഞ്ചിൽ ഒരു മാസ്റ്റർ പ്ലാൻ ഇല്ല എന്നതാണ് മറ്റൊരു വസ്തുത. എല്ലായിടത്തേക്കും അവിടുത്തെ ഭൂമിയുടേയും പരിസ്ഥിതിയുടേയും ഘടനയ്ക്കനുസരിച്ച് മാസ്റ്റർ പ്ലാനുകൾ ഉണ്ടാക്കണം. പണ്ടൊക്കെ തടിയാണ് നിർമ്മാണത്തിന് കൂടുതലായി ഉപയോഗിച്ചിരുന്നത്. ആസ്ഥാനത്ത് ഇപ്പോൾ നമുക്കു സ്റ്റീൽ നിർദ്ദേശിക്കാം. പലരാജ്യങ്ങളിലും പ്രശ്നബാധിത പ്രദേശങ്ങളിൽ നിർമ്മാണത്തിന് സ്റ്റീൽ ആണ് ഉപയോഗിക്കുന്നത്. അതു ദീർഘകാലം നിലനിൽക്കുന്നതുമായി കാണപ്പെടുന്നുണ്ട്.

കുട്ടനാട്ടിൽ ഇനി നെൽകൃഷിയെ മാത്രം ആശ്രയിച്ച് മുന്നോട്ടു പോകാനാവില്ല. നെല്ലും മീനും ടൂറിസവും ഒന്നിച്ചു കൊണ്ടുപോകണം. ഇനിയും വലിയപ്രളയം തന്നെ കുട്ടനാടിനെ കാത്തിരിക്കുന്നുണ്ട്. അതുകൊണ്ട് നിർമ്മാണ പ്രവർത്തനത്തിലും ആ കരുതൽ ആവശ്യമാണ്.

സാമ്പത്തിക സഹായത്തെപ്പറ്റി പറയുകയാണെങ്കിൽ അതു ലഭിക്കുന്നതു കേന്ദ്രത്തിൽ നിന്നോ വിദേശത്തുനിന്നോ എന്നതിനേക്കാൾ കിട്ടിയത് എങ്ങനെ പ്രയോജനപ്പെടുത്തുന്നു എന്നതാണ് പ്രധാനം. കേരളത്തിലെ അവസ്ഥ നമുക്കറിയാമല്ലോ. ഇടനിലക്കാർ ചൂഷണം ചെയ്യുന്ന ഒരു സിസ്റ്റമാണിവിടെയുള്ളത്. ഒരു സാമ്പത്തിക അച്ചക്കം നിർബന്ധമായും പാലിക്കപ്പെടണം.






ആസിഫലി കോമുവും കോട്ടയം നസീറും

# കോട്ടയം സകലകലാ നസീർ

മിമിക്രി എന്ന കലയിലെ പ്രഗത്ഭനും പ്രശസ്തനുമായ കോട്ടയം നസീർ നടനെന്ന നിലയിലും സംവിധായകൻ, എഴുത്തുകാരൻ എന്നീ നിലകളിലും മികവു കാട്ടിയിട്ടുള്ള കലാകാരനാണ്. എന്നാൽ തികച്ചും വ്യത്യസ്തമായ മറ്റൊരു കലയിലും കൂടെ തന്റെ കഴിവും തെളിയിക്കുകയാണ് അദ്ദേഹം. ഒക്ടോബർ 2 മുതൽ 18 വരെ എറണാകുളത്ത് കേരളലളിതകലാ അക്കാദമി ദർബാർഹാൾ ആർട്ട് സെന്ററിൽ നടത്തപ്പെട്ട പെയിന്റിംഗ് പ്രദർശനത്തിൽ കോട്ടയം നസീർ തന്റെ കരവിരുതു തെളിയിച്ച അൻപതിലധികം ചിത്രങ്ങളാണ് ആസ്വാദക സമക്ഷം സമർപ്പിച്ചത്. 18 ദിവസം നീണ്ടുനിന്ന പ്രദർശനത്തിൽ പൊതുജനങ്ങളോടൊപ്പം വ്യവസായ പ്രമുഖരും കലാസാംസ്കാരിക നായകർ, രാഷ്ട്രീയ നേതാക്കൾ, ജനപ്രിയ സിനിമാ താരങ്ങൾ എന്നിവരും കാഴ്ചക്കാരായെത്തി.

ചിത്രകല നേരത്തേ തന്നെ പഠിച്ചിരുന്നു. കുറെക്കാലം ഇത് പ്രൊഫഷനായി കാണുകയും ചെയ്തിരുന്നു. പിന്നീട് മിമിക്രിയിലും അഭിനയത്തിലും കൂടുതൽ തിരക്കിലായതോടെ ചിത്രകാലാപ്രവർത്തനങ്ങൾ മാറ്റിവയ്ക്കപ്പെട്ടു. ഇടയ്ക്ക് വീണ്ടും ചിത്രരചനയിൽ ഏർപ്പെടുകയും കുറെ ചിത്രങ്ങൾ പൂർത്തീകരിക്കുകയുമായിരുന്നു. ചിത്രപ്രദർശനങ്ങളോടൊപ്പം മികച്ച വില നൽകുന്നവർക്ക് പെയിന്റിംഗ് വിൽക്കുവാനും പദ്ധതിയുണ്ടെന്ന് കോട്ടയം നസീർ പറയുന്നു.

കോമുസൺസാണ് ഈ ചിത്രപ്രദർശനത്തിന്റെ സംഘാടകർ. കോമുസൺസിന്റെ മാനേജിംഗ് ഡയറക്ടറും ക്യൂറേറ്ററുമായ ആസിഫലി കോമു നേതൃത്വം നൽകുന്ന 101-ാമതു ചിത്രപ്രദർശനമായിരുന്നു Dreams of Colours.













## സ്വരൂപം

ജോഷി ജോർജ്

# കഴിവുണ്ടെങ്കിൽ പൊട്ടിത്തെറിച്ചാലും സംഗതി കയ്യിലിരിക്കും

പൊട്ടിത്തെറിക്കുകയോ തട്ടിക്കയറുകയോ ചെയ്താലും കഴിവുണ്ടെങ്കിൽ അംഗീകാരം തേടിയെത്തുമെന്നതിന്റെ തെളിവാണ് ഷോൺ കോണറിയുടെ ജീവിതം. 28 നടന്മാരെ പിന്തള്ളിയാണ് കക്ഷി ജയിംസ് ബോണ്ടായത്.

ആ 28 നടന്മാർ ലോകം അറിയപ്പെടുന്ന താരങ്ങളായിരുന്നു. പ്രത്യേകിച്ചും റിച്ചാർഡ്സനും ജോർജ് ലാസർ ബീയും. എന്തു വില കൊടുത്തും ജയിംസ് ബോണ്ട് കഥാപാത്രത്തെ സ്വന്തമാക്കാൻ ഇറങ്ങിത്തിരിച്ചവരും. ഇതിലൊരാൾ ജയിംസ് ബോണ്ടായി അഭിനയിക്കുന്നതിന് പ്രതിഫലം വേണ്ട എന്നറിയിച്ചു. ഒരാൾ തന്റെ ഭാരിച്ച സ്വത്തുക്കൾ ഈ പടത്തിനായി പ്രയോജനപ്പെടുത്താമെന്നും സംവിധായകനോട് പറഞ്ഞിരുന്നു.

അതേസമയം പ്രണയരംഗങ്ങളിൽ ഏറ്റവും കൂടുതൽ ശോഭിച്ചിരുന്ന ജോർജ് ലാസമ്പിയെ ജയിംസ് ബോണ്ടാക്കാൻ സംവിധായകന് ഉദ്ദേശമുണ്ടായിരുന്നു. എങ്കിലും ഒരു പരീക്ഷണം നടത്തിക്കളയാമെന്നുവച്ചാണ് 28 നടന്മാരുമായി അഭിമുഖത്തിനിരിക്കാൻ ബോണ്ട് സിനിമാക്കാർ തയ്യാറായത്.

23 നടന്മാരുടെ പ്രവർത്തന ശൈലി, ജാലകത്തിരയിലൂടെ അദ്ദേഹം വീക്ഷിച്ചുകൊണ്ടിരുന്നു. 28-ാമത്തെ നടനായ ഷോൺ കോണറി രംഗത്തു വന്നു. എന്നിട്ട് സംവിധായകനെ കളിയാക്കും വിധം ചില ഭാവപ്രകടനങ്ങൾ നടത്തുകയും ചില പഞ്ച് ഡയലോഗുകൾ ഉച്ചരിക്കുകയും ചെയ്തു. മാത്രമല്ല, ഷോൺ കോണറിയുടെ ഗംഭീരമായ തലയെടുപ്പും പ്രണയഭാവം പ്രസരിച്ചുകിടന്നിരുന്ന മുഖവുമൊക്കെ ഫ്ളെമിംഗിനെ എന്തെന്നില്ലാതെ ആകർഷിക്കുകയും ചെയ്തു.

രാവിലെ തുടങ്ങിയ ഇന്റർവ്യൂ വൈകുന്നേരം വരെ തുടരുകയുണ്ടായി. മറ്റു നടന്മാർ സാധാരണ വസ്ത്രങ്ങൾ ധരിച്ചിരിക്കെ ഷോൺ കോണറിയുടെ അപ്പോഴത്തെ വേഷം കോട്ടും സ്യൂട്ടുമായിരുന്നു.

ഷോൺ കോണറി അവസാനത്തെ അപേക്ഷകൻ എന്ന നിലയ്ക്ക് സന്ധ്യ വരെ കാത്തിരിക്കേണ്ടതായി വന്നു. ഒരു ഘട്ടത്തിൽ അക്ഷമനായ ഷോൺ കോണറി എഴുന്നേറ്റ് സ്വീകരണ മുറിയിൽ ഇരുന്ന യുവതിയുമായി വാഗ്വാദങ്ങളിൽ ഏർപ്പെടുകയുണ്ടായി.

അങ്ങനെ വരവേ ഏവരുടെയും ശ്രദ്ധ അദ്ദേഹത്തിന്റെ മേൽ പതിഞ്ഞു. തത്സമയം സംവിധായകൻ യംങിന്റെ നേർക്കു രൂക്ഷമായിനോക്കി. സിഗരറ്റ് പുകച്ചുകൊണ്ട് ഷോൺ കോണറി പുറത്തേക്ക് പോവുകയും ചെയ്തു. ഈ സന്ദർഭത്തിൽ ഷോൺ കോണറിയിൽനിന്നും പ്രവഹിച്ച ഭാവഭേദങ്ങളും സിഗരറ്റ് പുകച്ച സ്റ്റൈലും കണ്ടു ഫ്ളെമിംഗ് അമ്പരന്നു പോവുകയാണുണ്ടായത്. ഫ്ളെമിങ് ഷോൺ കോണറിയെ സമീപിച്ച് സംസാരിച്ചു.

''ക്ഷമിക്കുക. ഇതൊരു ഇന്റർവ്യൂ അല്ലേ. നമ്പർ അനുസരിച്ചല്ലേ ഇത് കൈകാര്യം ചെയ്യാൻ കഴിയൂ. താങ്കളുടെ മാനസികാവസ്ഥ ഞങ്ങൾ മനസിലാക്കുന്നു.''

തനിക്ക് അവസരം ലഭിക്കാത്ത ദേഷ്യമായിരുന്നു ഷോൺ കോണറി ആ യുവതിയിൽ പ്രകടിപ്പിച്ചത്. ഷോൺ കോണറി തെല്ലൊന്ന് തണുത്തു. തുടർന്ന് ഫ്ളെമിംഗിന്റെ ചോദ്യങ്ങൾക്ക് അദ്ദേഹം സിഗരറ്റ് പുകച്ചുകൊണ്ട് ഹാസ്യാത്മകമായി മറുപടി നൽകി.

എന്തിനധികം, ജയിംസ് ബോണ്ട് കഥാപാത്രത്തിന്റെ സമസ്ത സ്വഭാവങ്ങളും ഷോൺ കോണറിയിൽ സ്ഥിതി ചെയ്യുന്നു എന്ന് ഫ്ളെമിംഗിന് ഉറപ്പായി. ഉടൻതന്നെ സംവിധായകനെ വിളിച്ചു. ഇതറിഞ്ഞ ഷോൺ കോണറി സന്തോഷാധിക്യത്താൽ നിശ്ചലം നിന്നുപോയി. പിന്നീടങ്ങോട്ട് ഈ മനുഷ്യന്റെ തേർവാഴ്ചയായിരുന്നു.



# രൂപ കരകയറുമോ?

ഇന്ന് ഏഷ്യയിലെ ഏറ്റവും മോശം പ്രകടനം കാഴ്ചവയ്ക്കുന്ന കറൻസിയായി ഇന്ത്യൻ രൂപ മാറിയിരിക്കുകയാണ്. ഇത് ഇന്ത്യയുടെ സാമ്പത്തിക മേഖലയെ സംബന്ധിച്ചിടത്തോളം ഗുരുതരമായ സ്ഥിതിവിശേഷമാണ് സൃഷ്ടിച്ചിരിക്കുന്നത്. എന്നാൽ ഇത് ഇന്ത്യൻ രൂപയ്ക്ക് മാത്രം ബാധകമായ ഒരു പ്രതിസന്ധിയല്ല.

രൂപയുടെ മൂല്യം ചരിത്രത്തിലെ ഏറ്റവും കുറഞ്ഞ കാലഘട്ടത്തിലൂടെയാണ് നാം കടന്ന് പോകുന്നത്. ഈ വർഷം ആരംഭം മുതൽ ഇത് എഴുതുന്നതു വരെ ഡോളറിനെതിരെ രൂപയുടെ മൂല്യത്തിൽ ഏകദേശം പന്ത്രണ്ട് ശതമാനത്തിലധികം കുറവാണ് രേഖപ്പെടുത്തപ്പെട്ടിരിക്കുന്നത്. സ്വാഭാവിക സാമ്പത്തിക പ്രക്രിയയുടെ ഭാഗമായി രൂപയുടെ മൂല്യം ഇത്രമേൽ തകർന്ന മറ്റൊരു കാലഘട്ടം ഉണ്ടായിട്ടില്ല എന്ന് തന്നെ പറയേണ്ടിയിരിക്കുന്നു. ഇന്ന് ഏഷ്യയിലെ ഏറ്റവും മോശം പ്രകടനം കാഴ്ചവയ്ക്കുന്ന കറൻസിയായി ഇന്ത്യൻ രൂപ മാറിയിരിക്കുകയാണ്. ഇത് ഇന്ത്യയുടെ സാമ്പത്തിക മേഖലയെ സംബന്ധിച്ചിടത്തോളം ഗുരുതരമായ സ്ഥിതിവിശേഷമാണ് സൃഷ്ടിച്ചിരിക്കുന്നത്. എന്നാൽ ഇത് ഇന്ത്യൻ രൂപയ്ക്ക് മാത്രം ബാധകമായ ഒരു പ്രതിസന്ധിയല്ല, മറിച്ച് ഏതാണ്ട് എല്ലാ എമേർജിങ് സമ്പദ്‌വ്യവസ്ഥകളും സമാനമായ അവസ്ഥയിലൂടെയാണ് കടന്ന് പോകുന്നത്.

## മൂല്യശോഷണത്തിന്റെ കാരണങ്ങൾ

രൂപയുടെ മൂല്യശോഷണത്തെപ്പറ്റി ചിന്തിക്കുമ്പോൾ ഒട്ടനവധി ഘടകങ്ങൾ നമുക്ക് കാണുവാൻ സാധിക്കും. ക്രൂഡ് ഓയിലിന്റെ ഉയരുന്ന വിലനിലവാരവും അതിന് ഇന്ത്യൻ സാമ്പത്തിക മേഖലയിലുള്ള സ്വാധീനവും ഇതിന് തീർച്ചയായും കാരണമായിട്ടുണ്ട്. അതിനുമപ്പുറം അമേരിക്കയും മറ്റ് രാജ്യങ്ങളും തമ്മിൽ പ്രത്യേകിച്ച് ചൈനയുമായി നിലനിൽക്കുന്ന വ്യാപാരയുദ്ധവും ആഗോളതലത്തിൽ ഡോളറിന്റെ ആവശ്യം വർദ്ധിക്കുന്നതിന് കാരണമായിട്ടുണ്ട്. അമേരിക്കയുടെ കേന്ദ്രബാങ്കായ ഫെഡറൽ റിസർവ് പലിശനിരക്ക് കൂട്ടിയത് ഇന്ത്യൻ വിപണിയിൽ നിന്നും നിക്ഷേപകരെ അമേരിക്കൻ നിക്ഷേപങ്ങളിലേക്ക് ചുവടുമാറ്റാൻ തീർച്ചയായും പ്രേരിപ്പിച്ചിട്ടുണ്ട്. അത് ആഗോളതലത്തിൽ രൂപയുടെ ആവശ്യം വലിയ തോതിൽ കുറയ്ക്കുകയുണ്ടായി. അടുത്ത വർഷം കൂടുതൽ തവണ ഫെഡറൽ റിസർവ് പലിശനിരക്ക് കൂടാനിടയുണ്ടെന്നാണ് ആ മേഖലയിലെ വിദഗ്ദ്ധരുടെ അഭിപ്രായം. അത് ഒരിക്കലും ഇന്ത്യൻ രൂപയെ സംബന്ധിച്ചിടത്തോളം ശുഭവാർത്തയല്ല.

## അനന്തരഫലങ്ങൾ

ഇറക്കുമതിയുടെ ചിലവ് വർദ്ധിക്കും എന്നതാണ് രൂപയുടെ മൂല്യശോഷണത്തിന്റെ ഏറ്റവും ഭീകരമായ വശം. ഇത് ക്രൂഡ് ഓയിൽ അടക്കമുള്ള ഇറക്കുമതി വസ്തുക്കളുടെ വിലയിൽ വലിയ തോതിൽ പ്രതിഫലിക്കും. അത് പെട്രോളും ഡീസലും എന്തിന് നിത്യോപയോഗ സാധനങ്ങളുടെ വിലവർദ്ധനവിന് പോലും കാരണമാകും. ഒടുവിൽ വലിയ പണപ്പെരുപ്പത്തിനും പലിശവർദ്ധനവിനും ഇത് ഇടവരുത്തിയേക്കാം. അത് രാജ്യത്തിന്റെ സമ്പദ്‌വ്യവസ്ഥയെ ചില പ്രശ്നങ്ങളിലേക്ക് കൊണ്ടെത്തിച്ചേക്കാം. ഭാവിയിൽ ഇത് രാജ്യത്തിന്റെ ധനകമ്മിയുടെ വർദ്ധനവിനുപോലും വഴിവച്ചേക്കാം. ഇന്ത്യയുടെ കറന്റ് അക്കൗണ്ട് കമ്മി വർദ്ധിപ്പിക്കുന്നതിനും രൂപയുടെ മൂല്യശോഷണം കാരണമായിട്ടുണ്ട്. കയറ്റുമതി വർദ്ധിക്കുന്നുണ്ടെങ്കിലും ഇറക്കുമതി അതിലേറെ വർദ്ധിക്കുന്നതാണ് ഇതിന്റെ അടിസ്ഥാന കാരണം.

വികസിത രാജ്യങ്ങളെ അപേക്ഷിച്ച് വികസ്വര രാജ്യങ്ങളെയാണ് കറൻസിയുടെ മൂല്യശോഷണം കൂടുതലായി ബാധിക്കുന്നത്. വിദേശ കറൻസിയിൽ ബാധ്യതകൾ നിലനിൽക്കുന്ന രാജ്യങ്ങൾക്കും ഇത് പരീക്ഷണ കാലഘട്ടമാണ്. ഈ പ്രതിസന്ധിയെ തുടർന്ന് വിദേശപഠനവും വിദേശയാത്രയും ചിലവേറിയതായി മാറും. ടൂറിസത്തെ സംബന്ധിച്ചിടത്തോളം ഹ്രസ്വകാലത്തേക്ക് അനുകൂലാവസ്ഥ ഉണ്ടാകുമെങ്കിലും അത് എത്രനാൾ നീണ്ടുനിൽക്കുമെന്ന് കൃത്യമായി പറയുവാൻ കഴിയില്ല. കയറ്റുമതി മേഖലയാണ് ഈ പ്രതിസന്ധി അവസരങ്ങൾ സൃഷ്ടിച്ചിരിക്കുന്ന മറ്റൊരു മേഖല. കയറ്റുമതി ചെയ്യുമ്പോൾ ലഭിക്കുന്ന ഡോളർ രൂപയിലേക്ക് മാറ്റിയെടുക്കുമ്പോൾ ഉണ്ടാകുന്ന അനുകൂ

ലാവസ്ഥയാണിതിന് കാരണം. ഇതും താൽക്കാലിക ലാഭമേ ഉണ്ടാക്കുകയുള്ളൂ. ഈ മേഖലയിൽ കുറച്ചുകാലത്തേക്കെങ്കിലും തൊഴിലവസരങ്ങൾ വർദ്ധിച്ചേക്കാം. വിദേശ ഇന്ത്യക്കാർ രാജ്യത്തേക്കയക്കുന്ന പണം രൂപയിലേക്ക് മാറ്റുമ്പോൾ ലാഭമുണ്ടാകുന്ന അവസ്ഥയാണ് നിലവിലുള്ളത്. അതു കൊണ്ട് തന്നെ വിദേശ ഇന്ത്യക്കാർ അയക്കുന്ന പണത്തിൽ കാര്യമായ വർദ്ധനയാണ് അടുത്ത ദിവസങ്ങളിൽ ഉണ്ടായിരിക്കുന്നത്.

## പ്രതിസന്ധിയിൽ നിന്ന് കരകയറാൻ

രൂപയുടെ മൂല്യം ഉയർത്താനുള്ള ത്വരിത നടപടികളിലേക്ക് സർക്കാരും റിസർവ് ബാങ്കും കടന്ന് കഴിഞ്ഞിട്ടുണ്ട്. രാജ്യത്ത് വിദേശമൂലധനത്തിന്റെ ലഭ്യത കൂട്ടുക എന്നതിനാണ് സർക്കാർ പ്രമുഖ്യം കൊടുത്തിരിക്കുന്നത്. ഇത് കറന്റ് അക്കൗണ്ട് കമ്മി കുറയ്ക്കുമെന്നാണ് പ്രതീക്ഷിക്കുന്നത്. ആഗോള നിക്ഷേപകർക്ക് ഇന്ത്യൻ രൂപയിൽ നിക്ഷേപിക്കുവാൻ അവസരമൊരുക്കുന്ന മസാലബോണ്ടുകളുടെ നികുതി എടുത്തുകളഞ്ഞതും ഫോറിൻ പോർട്ട്ഫോളിയോ നിക്ഷേപകർക്ക് പുതിയ ഇളവുകൾ പ്രഖ്യാപിച്ചതും രൂപയുടെ മൂല്യത്തിൽ അനുകൂല തരംഗം ഉണ്ടാക്കിയേക്കും. അടിയന്തിര പ്രാധാന്യമില്ലാത്ത ഇറക്കുമതികൾക്ക് കർശന നിയന്ത്രണങ്ങൾ കൊണ്ടുവരാനും സർക്കാർ തീരുമാനമെടുത്തിട്ടുണ്ട്. ഉത്പാദന മേഖലയിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങൾക്ക് അമ്പത് മില്യൻ ഡോളർവരെയുള്ള ഒരു വർഷം കാലാവധിയുള്ള വാണിജ്യവായ്പകൾ എടുക്കാൻ അനുമതി നൽകി കഴിഞ്ഞിരിക്കുകയാണ് സർക്കാർ. മുൻപ് ഇത്തരം വായ്പകൾ കുറഞ്ഞത് മൂന്നു വർഷ കാലാവധിയിലേക്ക് മാത്രമേ എടുക്കാൻ കഴിയുമായിരുന്നുള്ളൂ. റിസർവ് ബാങ്കാകട്ടെ കൈവശമുള്ള ഡോളർ ശേഖരം വിറ്റഴിച്ച്കൊണ്ട് രൂപയുടെ മൂല്യമുയർത്താനാണ് ശ്രമിക്കുന്നത്. എന്നാൽ ഇവിടെ സൂചിപ്പിച്ച നടപടികൾ എല്ലാം തന്നെ താൽക്കാലിക പരിഹാര മാർഗ്ഗങ്ങളാണ്. അതിനുമപ്പുറത്തുള്ള ദീർഘകാല നടപടികളിലേക്ക് നാം കടക്കേണ്ടിയിരിക്കുന്നു. ഇറക്കുമതി കുറയ്ക്കുകയും കൂടുതൽ വിദേശനിക്ഷേപങ്ങൾ സ്ഥിരമായി ആകർഷിക്കുകയും ചെയ്യുക എന്നുള്ളതാണ് ശാശ്വത പരിഹാരം. അതോടൊപ്പം തന്നെ കയറ്റുമതി മേഖല നേരിടുന്ന ഗൗരവമായ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുകയും വേണം.

രൂപയുടെ മൂല്യത്തിലുണ്ടായ ഇടിവ് പൊതുവേ ഇന്ത്യയുടെ സമ്പദ്‌രംഗത്തെ കാര്യമായി ബാധിച്ച് തുടങ്ങിയിട്ടില്ല. തുർക്കി പോലെയോ ദക്ഷിണാഫ്രിക്ക പോലയോ ഉള്ള രാജ്യങ്ങൾ ഇന്ത്യയുടേതിനേക്കാൾ പ്രതിസന്ധിയിലൂടെയാണ് കടന്നു പൊയ്ക്കൊണ്ടിരിക്കുന്നത്. സ്വർണ്ണമടക്കമുള്ള ഇറക്കുമതി ചെയ്യുന്ന സാധനങ്ങളുടെ വാങ്ങൽ കുറച്ചും പെട്രോൾ, ഡീസൽ പോലെയുള്ള ക്രൂഡ് ഓയിൽ ഉൽപ്പന്നങ്ങളുടെ ഉപയോഗത്തിൽ നിയന്ത്രണം വരുത്തിയും നമുക്കും രൂപയെ കരകയറ്റാൻ പരിശ്രമിക്കാം. ●

**അരുൺ ജോർജ്ജ് മാമ്പ്ര**
അസിസ്റ്റന്റ് പ്രൊഫസർ,
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ

## Homage

### ബാല ഭാസ്കർ (1978 – 2018)



പ്രശസ്തനായ വയലിനിസ്റ്റും സംഗീതസംവിധായകനുമായിരുന്നു ബാലഭാസ്കർ. മികച്ച വാദ്യോപകരണ സംഗീതത്തിന് ഉസ്താദ് ബിസ്മില്ലാ ഖാൻ യുവ സംഗീത്ഘർ പുരസ്കാരം ഇദ്ദേഹത്തിന് ലഭിച്ചിട്ടുണ്ട്. മലയാളത്തിലെ ഏതാനും ചലച്ചിത്രങ്ങൾക്കും ആൽബങ്ങൾക്കും ഇദ്ദേഹം സംഗീതം നൽകിയിട്ടുണ്ട്. മംഗല്യപല്ലക്ക്, പാഞ്ചജന്യം, മോക്ഷം, കണ്ണാടിക്കടവത്ത് എന്നീ ചിത്രങ്ങളിലാണ് സംഗീതസംവിധാനം നിർവ്വഹിച്ചത്. നിനക്കായ് (ഈസ്റ്റ് കോസ്റ്റ് ഓഡിയോസ്), ആദ്യമായ് (ഈസ്റ്റ് കോസ്റ്റ് ഓഡിയോസ്), നീയറിയാൻ, മിഴിയിലാരോ, തകധിമിധാ, ഹലോ, നാട്ടിലെ താരം (മനോരമ മ്യൂസിക്) എന്നീ ആൽബങ്ങൾ ചെയ്തു. 2018 ഒക്ടോബർ 1-ാം തീയതി 40-ാമത്തെ വയസ്സിൽ അന്തരിച്ചു.

### തമ്പി കണ്ണന്താനം (1953 –2018)



മലയാളചലച്ചിത്ര സംവിധായകനും, നടനും, നിർമ്മാതാവും, തിരക്കഥാകൃത്തുമാണ് തമ്പി കണ്ണന്താനം. രാജാവിന്റെ മകൻ ഉൾപ്പെടെ 16-ഓളം ചിത്രങ്ങൾ തമ്പി കണ്ണന്താനം സംവിധാനം ചെയ്തിട്ടുണ്ട്. 5 ചിത്രങ്ങൾ നിർമ്മിക്കുകയും, 3 ചിത്രത്തിന് തിരക്കഥ നിർവഹിക്കുകയും ഏതാനും ചിത്രങ്ങളിൽ അഭിനയിക്കുകയും ചെയ്തിട്ടുണ്ട്. ജന്മാന്തരം, ആ നേരം അൽപ്പനേരം, ഫ്രീഡം എന്നീ ചിത്രങ്ങൾക്കാണ് തിരക്കഥ രചിച്ചിട്ടുള്ളത്. മദ്രാസിലെ മോൻ, അട്ടിമറി, ഒലിവർ ട്വിസ്റ്റ് തുടങ്ങിയ ചിത്രങ്ങളിൽ അഭിനയിക്കുകയും ചെയ്തു. 2001 ൽ ഹദ് ലൈഫ് ഓൺ ദ എഡ്ജ് ഓഫ് ഡെത്ത് എന്നൊരു ഹിന്ദി ചിത്രവും സംവിധാനം ചെയ്തിരുന്നു. ഇദ്ദേഹത്തിന്റെ ശ്രദ്ധിക്കപ്പെട്ട ചിത്രങ്ങളിൽ രാജാവിന്റെ മകൻ, വഴിയോരക്കാഴ്ചകൾ, ഭൂമിയിലെ രാജാക്കന്മാർ, ഇന്ദ്രജാലം, ചുക്കാൻ, മാന്ത്രികം എന്നിവ ഉൾപ്പെടുന്നു. 2018 ഒക്ടോബർ 2-ാം തീയതി 64-ാമത്തെ വയസ്സിൽ അന്തരിച്ചു.




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# വില്പന നടക്കുമിടം

ഉത്പന്നങ്ങൾ വിൽപനയിടങ്ങളിൽ പ്രദർശിപ്പിക്കുന്ന പ്രത്യേക സജ്ജീകരണങ്ങൾ പോപ് പരസ്യകലയുടെ മുഖ്യഭാഗമാണ്. ഉത്പന്നങ്ങൾ കുറഞ്ഞ സ്ഥലം കൊണ്ട് കൂടുതലായി പ്രദർശിപ്പിക്കാനും അവ ഉപഭോക്താക്കൾക്ക് യഥേഷ്ടം തെരഞ്ഞെടുക്കുവാനുള്ള സൗകര്യവുമാണ് ഇവ കൊണ്ട് ലഭിക്കുന്നത്.

ഒരു മൊബൈൽ ഫോൺ ഹാൻഡ്സെറ്റ് വാങ്ങുവാൻ തീരുമാനിക്കുകയാണ് ഒരു ഉപഭോക്താവ് എന്ന് സങ്കൽപ്പിക്കുക. പത്രപരസ്യങ്ങളിലൂടെ, ടെലിവിഷൻ പരസ്യങ്ങളിലൂടെ മാർക്കറ്റിൽ ലഭ്യമായ ഹാൻഡ്സെറ്റുകളെക്കുറിച്ചും അവയുടെ ഗുണഗണങ്ങളെക്കുറിച്ചും ഒരു കദേശധാരണയും അയാൾക്കുണ്ട്. വ്യത്യസ്ത മൊബൈൽ കമ്പനികളുടെ ആകർഷകങ്ങളായ നിരക്കുകളെക്കുറിച്ചും സേവനങ്ങളെക്കുറിച്ചും ഈ പരസ്യങ്ങളിലൂടെ അയാൾ ബോധവാനുമാണ്.

പരസ്യങ്ങളുടെ പ്രവർത്തനമേഖല ഇവിടം കൊണ്ട് അവസാനിക്കുന്നു എന്നാണ് ജനങ്ങളുടെ സാമാന്യ ധാരണ. എന്നാൽ അമ്പരപ്പിക്കും വിധം വിപുലമായ, പരസ്യകലയുടെ പ്രവർത്തന മേഖലകളെക്കുറിച്ചുള്ള ഈ അബദ്ധധാരണ തിരുത്തേണ്ടിയിരിക്കുന്നു.

പത്രം, റേഡിയോ, ടെലിവിഷൻ, പുറംവാതിൽ (പോസ്റ്റർ, ഹോഡിങ്ങ്) പരസ്യങ്ങളാൽ പ്രേരിതനായി തീരുന്ന ഉപഭോക്താവ് തന്റെ 'വാങ്ങൽ തീരുമാനം' നടപ്പിലാക്കുന്നതിന് മുമ്പ്, ഷോറൂമിൽ എത്തിയതിനു ശേഷവും ചില കൂട്ടലും കിഴിക്കലുമൊക്കെ നടത്തും. പരസ്യങ്ങൾ കണ്ട് ശ്രദ്ധാലുവായി, ഉത്പന്നത്തിലോ സേവനത്തിലോ തൽപരനായി, തന്റെ വാങ്ങൽ തീരുമാനം നടപ്പിലാക്കുവാൻ ഉപഭോക്താവ് വിൽപ്പന നടക്കുന്ന സ്ഥലത്ത് എത്തിച്ചേരുമ്പോഴും ഈ പ്രേരണയും താൽപ്പര്യവും നിലനിർത്തേണ്ടതുണ്ട്. ഇതിനുള്ള സവിശേഷ പരസ്യ രീതികളാണ് Pop advertisement അഥവാ Point of Purchse Advertisement എന്നറിയപ്പെടുന്നത്.

ആദ്യം പറഞ്ഞ ഉപഭോക്താവിലേക്ക് വരിക. അയാൾ ഒരു മൊബൈൽഫോൺ കമ്പനിയുടെ ഷോറൂമിലെത്തിക്കഴിഞ്ഞാൽ അയാളുടെ വാങ്ങൽ തീരുമാനത്തെ ശക്തമായി (എന്നാൽ അബോധമായി) സ്വാധീനിക്കുവാൻ കഴിയും വിധമുള്ള പലവിധ പരസ്യ സജ്ജീകരണങ്ങളും ആ ഷോറൂമിൽ ഉണ്ടായിരിക്കും. വിൽപ്പന നടക്കുന്ന സ്ഥലങ്ങളിൽ ഇത്തരത്തിലുള്ള പരസ്യക്രമീകരണങ്ങൾ ഇന്ന് കേരളത്തിലും സുലഭമായിക്കഴിഞ്ഞിട്ടുണ്ട്.

അച്ചടിയിലും അച്ചടിയ്ക്ക് ഉപയോഗിക്കുന്ന അസംസ്കൃത വസ്തുക്കളിലും ഉണ്ടായ ഡിജിറ്റൽ മുന്നേറ്റമാണ് പോപ്പ് അഡ്വർടൈസിംഗിൽ പുതു സാധ്യതകൾ തുറന്നത്. ഇതോടൊപ്പം തന്നെ ഡിസൈനിംഗിലും വിപണന തന്ത്രങ്ങളിലും മറ്റും ഉണ്ടായ പോസ്റ്റ് മോഡേൺ സങ്കല്പനങ്ങളും ആഗോള വിപണിയുടെ മത്സര സമ്മർദ്ദങ്ങളും ചേർന്ന് ഈ പരസ്യ മേഖലയെ പൊടുന്നനെ സജീവമാക്കി.

ഉത്പന്നങ്ങൾ വിൽപനയിടങ്ങളിൽ പ്രദർശിപ്പിക്കുന്ന പ്രത്യേക സജ്ജീകരണങ്ങൾ പോപ്പ് പരസ്യകലയുടെ മുഖ്യഭാഗമാണ്. കൺസ്യൂമർ ഉത്പന്നങ്ങളുടെ ബ്രാൻഡ് ഇമേജുകൾ എല്ലാ ഉപഭോക്താക്കളുടെയും അബോധമനസ്സിലുണ്ട്. ഈ ഇമേജിന് കൂടുതൽ നിറപ്പൊലിമ നൽകുവാനും ആകർഷണീയമാക്കുവാനുമാണ് ഇത്തരത്തിലുള്ള സജ്ജീകരണങ്ങൾ കൊണ്ട് പരസ്യകലാകാരന്മാർ ശ്രമിക്കുന്നത്. ഉത്പന്നങ്ങൾ കുറഞ്ഞ സ്ഥലം കൊണ്ട് കൂടുതലായി പ്രദർശിപ്പിക്കാനും അവ ഉപഭോക്താക്കൾക്ക് യഥേഷ്ടം തെരഞ്ഞെടുക്കുവാനുള്ള സൗകര്യവുമാണ് ഇവ കൊണ്ട് ലഭിക്കുന്നത്. മുൻകാലത്ത് ഇന്ത്യയിൽ ശ്രദ്ധേയമായിത്തീർന്ന രണ്ട് ഡിസ്പ്ലേകളാണ് നെസ്ലെ ഇന്ത്യയുടെ മാഗി എക്സ്പ്രസും, ടൈമെക്സിന്റെ ഭീമൻ

വാച്ചും സൂപ്പർമാർക്കറ്റിൽ മാതാപിതാക്കളോടൊപ്പം എത്തുന്ന കുട്ടികളെ ലക്ഷ്യം വെച്ച സ്കൂൾ ബസിന്റെ മാതൃകയിലുള്ള ഈ ഡിസ്പ്ലേ, കാർഡ് ബോർഡിൽ നിർമ്മിക്കപ്പെട്ടതാണ്. സ്കൂൾ ബസ് കുട്ടികളുടെ ജീവിതത്തിലെ തിരക്കിനെ പ്രതീകവത്കരിക്കുന്നു. മാഗിയുടെ ടുമിനിറ്റ് ന്യൂഡിൽസ് തിരക്കു കുറയ്ക്കുവാൻ സഹായിക്കുന്നു എന്ന പരസ്യ സന്ദേശവും ഇതിലൂടെ ഉപഭോക്താവിലേക്ക് വിനിമയം ചെയ്യപ്പെടുന്നു.

ഭീമാകാരനായ വാച്ചിന്റെ മാതൃകയിലുള്ള ഷോകേസ്, അതിൽ പ്രദർശനത്തിനു വെച്ചിരിക്കുന്ന വാച്ചുകൾക്ക് ഇണങ്ങുന്നതു തന്നെ. ഫൈബർ ഗ്ലാസും പ്ലൈവുഡും ക്ലിയർ ഗ്ലാസും ഉപയോഗിച്ച് നിർമ്മിച്ച ഇതിന് ഭാരം കുറവാണ്. അടിഭാഗത്തുള്ള അറയിൽ അധികമുള്ള സ്റ്റോക്ക് സൂക്ഷിക്കുകയും ചെയ്യാം. ആധുനിക സാങ്കേതിക വിദ്യകളുടെ വളർച്ചയാണ് പോപ്പ് പരസ്യകലയ്ക്ക് കൂടുതൽ സാധ്യതകൾ നൽകിയത്. കലണ്ടറുകളോ പോസ്റ്ററുകളോ മാത്രമായിരുന്നു ഈ രംഗത്ത് ഏതാനും വർഷം മുമ്പുവരെ മലയാളികൾ ഉപയോഗിച്ചിരുന്നത് എന്നാൽ അക്രലിക്, വിനീൽ തുടങ്ങിയ മെറ്റീരിയലുകളിൽ ഡിജിറ്റൽ സാങ്കേതികത ഉപയോഗിച്ച് പ്രിന്റ് ചെയ്ത് ആകർഷകമായ പരസ്യവസ്തുക്കൾക്ക് രൂപം നൽകാം എന്നു വന്നതോടെ രംഗം ആകെ മാറിക്കഴിഞ്ഞു. ഇപ്പോൾ പോസ്റ്ററുകൾ, ബാനറുകൾ, ബ്രോഷറുകൾ എന്നിവ പ്രദർശിപ്പിക്കുന്നതുപോലും പുതിയ മെറ്റീരിയലുകളും സങ്കേതങ്ങളും ഉപയോഗിച്ചാണ്. ഈ 'മൊബൈൽ ഡിസ്പ്ലേ അത്ഭുതങ്ങൾ' ഇന്ന് കേരളത്തിലെ നഗരങ്ങളിലെ വലുതും ചെറുതുമായ വ്യാപാരസ്ഥാപനങ്ങളിൽ സ്ഥാനം പിടിച്ചു കഴിഞ്ഞു.

ഒറ്റമാസം കൊണ്ട് ഉപഭോക്താവിന്റെ ശ്രദ്ധ നേടിയെടുക്കാൻ കഴിയുംവിധം പോപ്പ് പരസ്യകലയുടെ സാധ്യതകൾ ഉപയോഗിച്ച് കേരളത്തിൽ മുന്നേറിയ മൊബൈൽ ഫോൺ കമ്പനിയാണ് എയർടെൽ. ഈ മുന്നേറ്റത്തിന്റെ ശക്തിയിൽ കാലിടറാതിരിക്കാൻ മറ്റു മൊബൈൽ കമ്പനികൾക്കും പുതിയ പരസ്യ സങ്കേതങ്ങൾ ഉപയോഗിക്കേണ്ടി വരുന്നു.

ഈ മേഖലയിലെ തൊഴിൽ അവസരങ്ങളും സംരംഭങ്ങളും തിരിച്ചറിഞ്ഞ് ശ്രദ്ധയോടെ ചുവടുവെച്ചാൽ, മലയാളി സംരംഭകർക്ക് അത് ഏറെ ഗുണകരമായിരിക്കും. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ




# Commodities suitable for Dealings in a Commodity Exchange

All kinds of commodities are not suitable for dealings in a commodity exchange in an organized way. Unless a commodity possesses the following characteristics, it cannot be dealt with in a commodity exchange.

i. The commodity must be durable in order that it may be carried over from one period to another without much deterioration in quality. This carry over allows the withholding of its sale in a depressed market.

ii. The commodity must be one which can be graded, weighed, measured or numbered in a manner with sufficient accuracy acceptable to all concerned.

These two characteristics make it possible for the commodities to be dealt in by samples or by grades.

iii. The commodity must be such that its quantity can be determined by tests that yield almost identical results when applied at different times and at different places.

iv. Dealings in the commodity must be frequent enough to justify operation of a large body of buyers and sellers in the organized market.

v. The commodity must also be one with ample fluctuations in price, as a result of its supply not being easily adjustable to demand.

vi. The movement or the price of the commodity should not be regulated or controlled by the government.

Commodities such as wheat, cotton, jute and oil seeds easily satisfy the above requirements. Hence a number of commodity exchanges have been established for dealing in them.

## Organisation of Commodity Exchange

Commodity exchange in India is known as recognized association under the Forward Contracts (Regulation) Act 1952. Any Association seeking recognition for the purpose of handling forward contracts will have to make an application in the prescribed form to the Central Government. Copies of the constitution of the Association and its bye laws for the regulation and control of forward contracts should also be sent along with the application. The application should give information as regards the governing body, its constitution and powers of management; powers and duties of office bearers; qualifications for admission into the association as various classes of members expulsion readmission and supervision of members, the appointment of authorized clerks and representatives etc. On receipt of the application, the Central Government will make an inquiry as may be necessary in the interest of the trade as well as the public and if it is satisfied, it may grant recognition to the association.

The management of this association is vested in Board of Directors or a Governing Committee. The day-today affairs are looked after by several committees. Various committees that are generally constituted are:1.Floor Committee, 2.Business Committee, 3.Quotation committee, 4.Committee of Supervision, 5.Arbitration Committee, 6. Clearing House Committee and 7. Bye-laws Committee. However the main

burden of the management is shouldered by the secretary of the Exchange assisted by his staff.

Only men of character with good financial standing are admitted to a Commodity exchange or association by its membership committee. The memberships are classified into two viz. trading members and non-trading members. A trading member is interested in future trading of the exchange and he is required to hold at least one share in the association. He must also pay annual fees besides making a security deposit. A trading member can appoint an authorized representative. Future trading may be done by members directly or through brokers called floor operators. The brokers must be registered by the association.

## Dealings in commodity Exchange

Dealings in organized commodity exchanges are of two types: 1. Cash or Spot and 2. Future. A cash or spot transaction involves the purchase and sale of a specific lot of the commodity of a specified type and grade with delivery to be made definitely either immediately or on a future date. This type of transaction is entered into by millers and exporters who want to purchase a specific grade and type of commodity eg.oil seeds or cotton. A future contract represents only a promise to buy and a promise to sell a commodity in general with delivery provide for at some specified future month but not necessarily taking place. This type of trading is entered into by those who are not keen about obtaining or giving actual delivery but deal in the future market, for other reasons to be discussed in the pages to follow. In view of the general misconception about these two types of transactions on organized exchanges, we give below the distinctions between the two for the benefit of the readers.

Distinctions between non futures (Spot) and future trading

1. **Purpose:** The purpose of spot contract is merchandising. But the future contracts are entered into either for speculative purposes or to obtain protection against risk.

2. **Definiteness of delivery:** In a spot contract delivery is to be definitely made either immediately or on a future date not far off from the date of the contract. These contracts are fulfilled by an actual delivery of the quantity of goods mentioned in the contract. But most future contracts are not settled by delivery of the commodity. There is an evening out process whereby buyers sell their contracts prior to the delivery and sellers buy back contracts.

3. **Units of business:** In a spot contact there is no specified standard unit for trading. The unit may be of any quantity. But in future contracts, trading is done in standard quantities of the commodity often in round lots, eg.100 bales of cotton. This standard quantity is determined by the exchange authorities.

4. **Types and grade of the commodity:** In a spot contract, the agreement provides for specified grade or type of the commodity to be delivered. The seller has an option of delivering such other grades or types as are permitted under the rules of the exchange. The grade is specified in the future contract only for establishing the price. If the seller delivers a better grade than the contract grade, then a premium must be paid over the contract price, if an inferior grade is delivered a discount is allowed. In the absence of this facility, there will develop a natural or artificial scarcity in the supply of commodities.

5. **Contract months:** Commodity exchange do not provide facilities for future contract for all months of the year. These contracts are provided with references to certain specific months only eg. March, May, September and December. The seller can choose only the day in a delivery month upon which the commodity will be tendered. No specific months of trading for spot contracts are provided and the seller has no option to chose the day of delivery in the delivery month.

6. **Channelling of trade:** The Spot transactions need not necessarily be channelled through an organized commodity exchange. But future trading is permitted only within the Trading Ring of the exchange.

7. **Standard contract:** To facilitate trading, standard contract forms are provided by the exchange and all future contract must be drawn up by the traders only in the standardized from. A thorough understanding of the standard contract provisions is very essential for future contract. No such thing is provided for spot contracts.

8. **Margin requirements:** Under the rules of the exchange the parties to future contract are required to deposit a certain sum of money called margin money with the clearing house of the exchange as a deterrent against reckless speculation. This is not required in the case of spot contracts.

9.**Settlement of disputes:** There is no specific machinery provided for settlement of disputes relating to spot contracts. However, all disputes relating to future transactions must be necessarily referred to the arbitration machinery provided by the commodity exchange or association concerned. ●



# കരിയർ തീരുമാനങ്ങൾ ... തയ്യാറെടുപ്പുകൾ

"അറിവുള്ളവന് സ്വന്തം നാടു മാത്രമല്ല ഏതുദേശവും സ്വദേശം തന്നെയാകുന്നു. എവിടെയും വിദ്യയാൽ അവന് മാതൃത്വം ലഭിക്കുന്നു" – തിരുക്കുറൾ

## വിദേശത്തു പഠന സാധ്യതകൾ

പാവപ്പെട്ട ഒരു നെയ്ത്തുകാരന്റെ മകനായി ജനിച്ച ക്രിസ്റ്റഫർ കൊളംബസ് നാലു പ്രാവശ്യം അറ്റ്ലാന്റിക് സമുദ്രത്തിലൂടെ യാത്ര ചെയ്തു സ്ഥലങ്ങൾ കണ്ടുപിടിക്കുകയും അവയെ ഒരു കോളനിയാക്കി മാറ്റി, ആദ്യമായി യൂറോപ്യൻ സംസ്ക്കാരം പ്രോത്സാഹിപ്പിക്കുകയും ചെയ്ത വ്യക്തിയാണ്.

നല്ലൊരു നാവിക അന്വേഷകനും സഞ്ചാരിയും നാവികനും ആയിരുന്നു. നാവിക സേനാപതി എന്ന ബഹുമതിക്കു അർഹനുമാണ്. ജ്യോതിശാസ്ത്രം, ഭൂമിശാസ്ത്രം, ചരിത്രം എന്നീ വിഷയങ്ങളിൽ അഗാധമായ അറിവും ഉണ്ടായിരുന്നു. ദേശങ്ങളെ പഠിക്കുകയും അവയുടെ സംസ്ക്കാരം ഉൾക്കൊള്ളുകയും ചെയ്തിരുന്നു. യാത്രയിലൂടെ വളരെയധികം വിപുലമായ അറിവും അദ്ദേഹം നേടിയിരുന്നു. അതുവഴി ലോകമറിയപ്പെടുന്ന വ്യക്തിയായും വിദ്യാർത്ഥികൾക്ക് പ്രിയങ്കരനായ സഞ്ചാരിയായും കൊളംബസ് മാറി.

ഇന്ന്, വിദേശ രാജ്യങ്ങളിൽ ഉപരിപഠനം നടത്തുന്ന ഇന്ത്യക്കാരുടെ എണ്ണം ഓരോ വർഷവും വർധിച്ചു വരികയാണ്. ഗാന്ധിജിയും നെഹ്റുവുമൊക്കെ വിദേശ വിദ്യാഭ്യാസം നേടിയവരാണ്.

1857ൽ ആണ് കൽക്കട്ട യൂണിവേഴ്സിറ്റിയും മദ്രാസ് യൂണിവേഴ്സിറ്റിയും ബോംബെ യൂണിവേഴ്സിറ്റിയും സ്ഥാപിക്കപ്പെടുന്നത്. 10-ാം നൂറ്റാണ്ടിലും 12-ാം നൂറ്റാണ്ടിലുമായി സ്ഥാപിക്കപ്പെട്ട ഓക്സ്ഫഡ്, കേംബ്രിഡ്ജ് സർവ്വകലാശാലകളുമായി ഇവയെ താരതമ്യം ചെയ്യാനാവില്ലല്ലോ.

ഗുണനിലവാരത്തിലും അദ്ധ്യാപന രീതികളിലും നമ്മുടെ സർവ്വകലാശാലകൾ വിദേശ സർവകലാശാലകളോട് മത്സരിക്കാനാവുന്ന സ്ഥിതിയിലല്ല, നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായം. കാലഘട്ടത്തിനനുസരിച്ച് മാറ്റം വരണം, വന്നു കൊണ്ടേയിരിക്കുന്നു. അതുകൊണ്ട് ഉയർന്ന നിലവാരമുള്ള വിദ്യാഭ്യാസത്തിനു വേണ്ടിയുള്ള ഈ ഒഴുക്ക് തുടരുകതന്നെ ചെയ്യും.

നാലു ലക്ഷത്തോളം ഇന്ത്യക്കാർ ഉപരിപഠനത്തിന് വിദേശരാജ്യങ്ങൾ തിരഞ്ഞെടുത്തുവെന്നാണ് 2016ലെ കണക്ക്. ഇവയിൽ 85% പേരും യു.എസ്, യു.കെ, ഓസ്ട്രേലിയ, കാനഡ, ന്യൂസിലാന്റ് തുടങ്ങിയ രാജ്യങ്ങളിലാണ്. രണ്ടു ലക്ഷത്തോളം ഇന്ത്യൻ വിദ്യാർത്ഥികൾ വിവിധ കോഴ്സുകളിലായി അമേരിക്കയിൽ ഉപരിപഠനം നടത്തുന്നുണ്ട്. യു.എസ്. കഴിഞ്ഞാൽ ഓസ്ട്രേലിയയാണ് ഇന്ത്യൻ വിദ്യാർത്ഥികളുടെ ഇഷ്ട രാജ്യം. വിദേശ പഠനം കൊണ്ടുള്ള പ്രധാന നേട്ടങ്ങൾ ഇവയാണ്.

- ഉയർന്ന നിലവാരമുള്ള ജീവിത രീതി. പുതിയ ജീവിത രീതികൾ, സംസ്കാരം എന്നിവയുമായി പരിചയപ്പെടാനുള്ള അവസരം.

- വിദേശ ഭാഷകൾ പഠിക്കുവാനുള്ള അവസരം
- വ്യക്തിത്വ വികസനം
- പുതിയ ജീവിതാനുഭവങ്ങൾ
- ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും സുഹൃത്തുക്കളെ നേടൽ
- പുതിയ കാഴ്ചപ്പാടുകൾ

വൈവിദ്ധ്യങ്ങളായ കോഴ്സുകൾ ഉള്ളതിനാൽ യൂണിവേഴ്സിറ്റികളുടെയും ഇൻസ്റ്റിറ്റ്യൂട്ടുകളുടെയും അംഗീകാരം പ്രത്യേകം പരിശോധിച്ചറിയണം. വിദേശ സർവകലാശാലകളെല്ലാം മെച്ചമാണെന്നു കരുതരുത്. സിലിക്കൺ വാലിയിലെ ട്രൈവാലി സർവ്വകലാശാലയിൽ ചേർന്നു വഞ്ചിതരായ ഇന്ത്യൻ വിദ്യാർത്ഥികളെക്കുറിച്ചു വായിച്ചിരിക്കുമല്ലോ. രക്ഷാകർത്താക്കളുടെയും വിദ്യാർത്ഥികളുടെയും അജ്ഞത മുതലെടുക്കുന്ന ഒട്ടേറെ സ്വകാര്യ ഏജൻസികളുണ്ട്. യൂണിവേഴ്സിറ്റികളുടെ ഗ്രേഡിംഗ് മനസ്സിലാക്കാൻ Times Higher Education, U.S. News, The Guardian, QS (Quacquarelli Symonds) തുടങ്ങിയ റാങ്കിംഗ് പട്ടികകൾ പരിശോധിക്കണം. വ്യാജ ബിരുദങ്ങൾ വിതരണം ചെയ്യുന്ന സ്ഥാപനങ്ങൾ ഇന്ത്യയിൽ മാത്രമല്ല വിദേശത്തും ഉണ്ടെന്ന് മനസ്സിലാക്കണം.

Common Wealth Universities Year book, International Handbook of Universities (Association of Common Wealth Universities, International Association of Universities എന്നിവ പ്രസിദ്ധപ്പെടുത്തുന്നത്) ഇവ പരിശോധിക്കുക. കൂടുതൽ വിവരങ്ങൾ ആവശ്യമുണ്ടെങ്കിൽ യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷനുമായി ബന്ധപ്പെടാം. വിദേശ പഠനത്തിനുള്ള തയ്യാറെടുപ്പുകൾ ഒരു വർഷം മുൻപെങ്കിലും ആരംഭിക്കേണ്ടതുണ്ട്. ഗ്രാജ്വേറ്റ് പ്രോഗ്രാമുകൾക്ക് 11–ാം ക്ലാസ്സ് (Plusone) പഠന കാലയളവിലും പോസ്റ്റ് ഗ്രാജ്വേറ്റ് പ്രോഗ്രാമുകൾക്കുള്ള പ്രവേശനത്തിന് ബിരുദപഠനത്തോടൊപ്പം തയ്യാറെടുപ്പുകൾ തുടങ്ങാവുന്നതാണ്. നമ്മുടെ ഡിഗ്രി പ്രോഗ്രാമുകൾ യു.എസി.ലും യു.കെ.യിലും അണ്ടർ ഗ്രാജ്വേറ്റ് പ്രോഗ്രാമുകളാണ്. ഇവിടത്തെ പി.ജി. കോഴ്സുകൾ അവിടെ ഗ്രാജ്വേറ്റ് പ്രോഗ്രാമുകളും.

യു.എസിലും മറ്റു പല രാജ്യങ്ങളിലും യു.ജി. പ്രോഗ്രാമുകൾക്കുള്ള പ്രവേശനത്തിന് SAT(Scholastic Aptitude Test), ACT (American College Testing) എന്നിങ്ങനെയുള്ള ഏതെങ്കിലും ടെസ്റ്റുകൾ എഴുതി മികച്ച സ്കോർ നേടേണ്ടി വരും.

11–ാം ക്ലാസ്സിൽ തന്നെ ഈ പരീക്ഷകൾ എഴുതുന്നതാണ് നല്ലത്. ഇതിനു പുറമേ TOEFL, IELTS തുടങ്ങിയ ഇംഗ്ലീഷ് ഭാഷാ മികവ് പരിശോധിക്കുന്ന ടെസ്റ്റുകളേതെങ്കിലും എഴുതേണ്ടി വരും. ഗ്രാജ്വേറ്റ് പ്രോഗ്രാമുകൾക്ക് ചേരാൻ ആഗ്രഹിക്കുന്നവർ GRE, TOEFL, IELTS പരീക്ഷകൾ മികച്ച രീതിയിൽ പൂർത്തിയാക്കണം. എം.ബി.എ. കോഴ്സിനാണ് ചേരുന്നതെങ്കിൽ G.R.E ക്കു പകരം G MAT-(Standardized Test or Business School) ആയാലും മതി. എൽ.എൽ.ബി കോഴ്സിനു ചേരാനാഗ്രഹിക്കുന്നവർ LAST (Law School Admission Test) എഴുതേണ്ടി വരും.

ത്രിവത്സര ബിരുദധാരികൾക്ക് ചില യൂണിവേഴ്സിറ്റികളിൽ എം.എ. എം.എസ്.സി പ്രോഗ്രാമുകൾക്കു പ്രവേശനം നൽകാറില്ല. യു.എസ്.സിലെ യു.ജി. പ്രോഗ്രാമുകൾ നാലുവർഷം ദൈർഘ്യമുള്ളവയായതാണ് കാരണം. പക്ഷേ ഫസ്റ്റ് ക്ലാസ്സിൽ ബിരുദം നേടിയവർക്കും NAAC (National Assessment and Accreditation Council) എ ഗ്രേഡ് യൂണിവേഴ്സിറ്റികളിൽ പഠിച്ചവർക്കും യു.എസിലെ ഗ്രാജ്വേറ്റ് പ്രോഗ്രാമുകൾക്കു പ്രവേശനം ലഭിക്കും.

വിദേശ രാജ്യങ്ങളിൽ പൊതുവേ ഉപരിപഠനം ചെലവേറിയതാണ്. പക്ഷേ, മിക്കവാറും രാജ്യങ്ങളിൽ പാർട്ട് ടൈം പഠനത്തിനും യൂണിവേഴ്സിറ്റി അസിസ്റ്റന്റ്ഷിപ്പിനും അവസരങ്ങൾ ലഭിക്കും. സ്കോളർഷിപ്പ് സാധ്യതകൾ ഉപയോഗപ്പെടുത്തണം. സമർത്ഥനായ വിദ്യാർത്ഥിക്കു യൂണിവേഴ്സിറ്റികളും നിരവധി ചാരിറ്റി ട്രസ്റ്റുകളും ഏർപ്പെടുത്തിയിട്ടുള്ള സ്കോളർഷിപ്പുകൾ നേടാൻ കഴിയും. പക്ഷേ, യഥാവിധി അപേക്ഷിക്കണമെന്നു മാത്രം. യു.എസ്, യു.കെ, ഓസ്ട്രേലിയ എന്നീ രാജ്യങ്ങളാണ് ഏറ്റവും അധികം ഇന്ത്യൻ വിദ്യാർത്ഥികളെ ആകർഷിക്കുന്നതെങ്കിലും കാനഡ, ന്യൂസിലാൻഡ്, ഫ്രാൻസ്, ജർമനി തുടങ്ങിയ രാജ്യങ്ങൾ പുതിയ ലക്ഷ്യങ്ങളായി മാറിയിട്ടുണ്ട്. ഈ രാജ്യങ്ങളിലെ ഉദാരമായ ഇമിഗ്രേഷൻ നിയമങ്ങളാണ് പ്രധാന കാരണം. വിദേശ പഠനം തിരഞ്ഞെടുക്കുന്ന ഇന്ത്യൻ വിദ്യാർത്ഥികൾക്ക് ആ രാജ്യത്തെ തൊഴിലും തുടർന്നു പൗരത്വവും നേടുക എന്ന ലക്ഷ്യമാണുള്ളത്. കർശനമായ ഇമിഗ്രേഷൻ നിയമങ്ങൾ നിലവിലുള്ളതുകൊണ്ട്, ഉപരിപഠനത്തിനു യു.കെ. തിരഞ്ഞെടുക്കുന്ന വിദ്യാർത്ഥികളുടെ എണ്ണത്തിൽ ഇടിച്ചിലുണ്ട്. പഠനത്തിനു ശേഷമുള്ള Stay Back സാധ്യതകൾ യു.കെയിൽ പൂർണ്ണമായും ഇല്ലെന്നു കരുതരുത്. പഠനത്തിനിടയിൽ ജോലിയോ പെയ്ഡ് ഇന്റേൺഷിപ്പുകളോ, മറ്റു പരിശീലന വാഗ്ദാനങ്ങളോ ലഭിച്ചവർക്ക് (നിബന്ധനകൾക്കു വിധേയമായി) പോസ്റ്റ് സ്റ്റഡി വിസ ലഭിക്കുന്നതാണ്.

യു.എസിൽ രണ്ടു തരം സ്റ്റുഡന്റ്സ് വിസകളുണ്ട്. ഉപരിപഠനത്തിനു യു.എസിലേക്കു പോകുന്നവർക്കു എഫ് വൺ വിസയും എക്സ്ചേഞ്ച് പ്രോഗ്രാമുകൾക്ക് ജെ വൺ വിസയും. എഫ് വൺ വിസയുള്ളവർക്കു പഠനശേഷം Optional Practical Training (OPT) ന് അപേക്ഷിക്കാം OPTക്ക് തിരഞ്ഞെടുക്കപ്പെടുന്നവർക്ക് പഠനശേഷം ഒരു വർഷം യു.എസിൽ തുടരാം.

STEM (സയൻസ്, ടെക്നോളജി, എൻജിനീയറിംഗ്, മാത്തമാറ്റിക്സ്) ബിരുദധാരികൾക്ക് 29 മാസം വരെ OPT സ്കീമിൽ യു.എസിൽ തുടരാം. ഈ കാലയളവിൽ ഒരു സ്ഥിര ജോലി നേടുന്നവർക്ക് ലോങ് ടേം വിസയ്ക്ക് അപേക്ഷിക്കാവുന്നതാണ്. സ്ഥിര ജോലി നേടാനാവാത്തവർ നാട്ടിലേക്കു തിരിച്ചു വരേണ്ടി വരും. ഓസ്ട്രേലിയ, കാനഡ, ജർമ്മനി, ന്യൂസിലാന്റ് തുടങ്ങിയ രാജ്യങ്ങളിൽ താരതമ്യേന Post study work visaയ്ക്ക് ഉദാരമായ നിബന്ധനകളാണുള്ളത്. അതുകൊണ്ട് ഈ രാജ്യങ്ങളിലേക്കുള്ള ഒഴുക്ക് കൂടുതലാണ്.

നേരത്തെ രേഖപ്പെടുത്തിയതുപോലെ യൂണിവേഴ്സിറ്റിയുടെയോ, സ്ഥാപനത്തിന്റെയോ നിലവാരവും അംഗീകാരവും നേരത്തെ തന്നെ മനസ്സിലാക്കേണ്ടതുണ്ട്. ഭാഷ (Language of Instruction), കാലാവസ്ഥ, സുരക്ഷിതത്വം, ജീവിത ചെലവുകൾ എന്നിവ പരിഗണിക്കണം. ചേരാനാഗ്രഹിക്കുന്ന യൂണിവേഴ്സിറ്റികളുടെ അംഗീകാരത്തെക്കുറിച്ചറിയാൻ കേരളത്തിലെ സർവ്വകലാശാലകളിലെ പബ്ലിക് റിലേഷൻസ് വകുപ്പുകൾ, അസോസ്സിയേഷൻ ഓഫ് ഇന്ത്യൻ യൂണിവേഴ്സിറ്റീസ്, യൂണിവേഴ്സിറ്റി ഗ്രാൻഡ്സ് കമ്മീഷൻ എന്നിവയുമായി ബന്ധപ്പെടാം. നിങ്ങളുടെ യോഗ്യതകൾ, നിങ്ങൾ ചേരാനാഗ്രഹിക്കുന്ന യൂണിവേഴ്സിറ്റി, അംഗീകരിക്കുന്ന പഠന ചെലവ് എത്രയായിരിക്കും, എന്തെല്ലാം യാത്രാരേഖകൾ വേണ്ടിവരും എന്നിവ നേരത്തെ മനസ്സിലാക്കണം.

വിദേശ പഠനത്തിനു തിരഞ്ഞെടുക്കുന്ന രാജ്യത്തെ ജീവിത രീതി, സംസ്ക്കാരം എന്നിവയെക്കുറിച്ച് അറിവ്

ഉണ്ടാകണം. ബന്ധുക്കളോ സുഹൃത്തുക്കളോ ഉണ്ടായിരിക്കുന്നത് ഉചിതം. വേണ്ടത്ര ശാരീരികക്ഷമതയുണ്ടെന്നു വൈദ്യപരിശോധന നടത്തി ഉറപ്പു വരുത്തണം. കാലാവസ്ഥയിൽ ഇണങ്ങി പോകുന്ന വ്യക്തിയാണോ നിങ്ങൾ എന്നുകൂടി ഉറപ്പാക്കണം. യാത്ര പുറപ്പെടും മുമ്പ് ആ രാജ്യത്തെ ഇന്ത്യൻ എംബസിയുടെ വിശദാംശങ്ങൾ മനസ്സിലാക്കി വയ്ക്കണം. അത്യാവശ്യഘട്ടത്തിൽ ബന്ധപ്പെടേണ്ട വ്യക്തികൾ, സ്ഥാപനങ്ങൾ എന്നിവയുടെ അഡ്രസ്സും ടെലഫോൺ നമ്പറും ശേഖരിക്കണം. പുതിയ രാജ്യത്തെ മതം, നിയമസംവിധാനങ്ങൾ, ഭക്ഷണം, ഉപചാര രീതികൾ എന്നിവയെക്കുറിച്ചും വേണ്ടത്ര അറിവു നേടുകയും വേണം.

മെഡിക്കൽ, വെറ്ററിനറി, ഡെന്റൽ, നിയമം തുടങ്ങിയ വിഷയങ്ങളിൽ ബിരുദം നേടിയവർക്കു ലൈസൻസ് പരീക്ഷയ്ക്കുശേഷം യൂറോപ്പിലോ കാനഡയിലോ പ്രാക്ടീസ് ചെയ്യാം. ഇംഗ്ലീഷ് സംസാരിക്കുന്ന രാജ്യങ്ങളിലേക്കാണ് തൊഴിൽനേടി പോകുന്നതെങ്കിൽ IELTS/ TOEFL യോഗ്യത നേടേണ്ടിവരും. ഏതെങ്കിലും വിഷയത്തിൽ ബിരുദാനന്തര ബിരുദമുള്ളവർക്ക് ഗവേഷണ കോഴ്സുകൾക്ക് ചേരാം. PG പൂർത്തിയാക്കിയ വിഷയത്തിൽ തന്നെ Phd പൂർത്തിയാക്കണമെന്നു നിർബന്ധമില്ല.

ലോകത്തെ ഏറ്റവും മികച്ച സർവ്വകലാശാലകളിൽ 16 ഉം യു.എസി ലാണ്. (The World University Rankings 2017 -18) ഉന്നതമായ പഠനനിലവാരം, മികച്ച ഭൗതിക സൗകര്യങ്ങൾ, പഠനവിഷയങ്ങളിലെ വൈവിദ്ധ്യം, ഉയർന്ന തൊഴിൽ സാദ്ധ്യത, പഠനശേഷം യു.എസിൽ തുടരാനുള്ള സൗകര്യം എന്നിവയാണ് അമേരിക്കയെ ഇന്ത്യൻ വിദ്യാർത്ഥികൾക്കു പ്രിയങ്കരമാക്കുന്നത്. ഉപരിപഠനത്തെക്കുറിച്ചു ഗൗരവത്തിൽ ചിന്തിക്കുന്ന ഒരു വിദ്യാർത്ഥിക്ക് യുഎസിൽ ഒരു മികച്ച സർവ്വകലാശാലയിൽ പ്രവേശനം ലഭിക്കുക പ്രയാസമല്ല. അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതിക്ക് (application deadline) 18 മാസം മുമ്പേ തയ്യാറെടുപ്പുകൾ തുടങ്ങാം. USIEF(United States-India Educational Foundation)പോലുള്ള ഏജൻസികളുടെ സഹായം തേടുന്നത് നല്ലതാണ്. വേണ്ടത്ര പഴക്കവും വിശ്വസ്തതയുമില്ലാത്ത ഏജൻസികളെ ബന്ധപ്പെടാതിരിക്കുക. ക്യാംപസിൽ പാർട് ടൈം ജോലി ചെയ്യാൻ അവസരമുണ്ടാവുമെങ്കിലും അതിൽ നിന്നു ജീവിത ചെലവു മുഴുവൻ കണ്ടെത്താനാകുമെന്നു കരുതരുത്. ബിസിനസ്സ് മാനേജ്മെന്റ്, ശാസ്ത്രം (ഗണിതശാസ്ത്രം ഉൾപ്പെടെ) സോഷ്യൽ സയൻസ്, ഫൈൻ ആർട്സും അപ്ലൈഡ് ആർട്സും, ഭാഷാപഠനം, അഗ്രിക്കൾച്ചറൽ എന്നിവയ്ക്കു പ്രാധാന്യം ലിസ്റ്റു ക്രമത്തിലാണ്. മികച്ച യൂണിവേഴ്സിറ്റികൾ ചുവടെ ചേർക്കുന്നു.

- Massachusetts Institute of Technology (MIT)
- Stanford University
- Harvard University
- California Institute of Technology (Caltech)
- University of Chicago

യു.ജി.പ്രവേശനത്തിന് ACT അഥവാ SATഎഴുതേണ്ടിവരും. എം.ബി.എ പഠനത്തിനു GRE അഥവാ GMAT അഥവാ സ്കോറുകൾ വേണം. മറ്റ് ഗ്രാജ്വേറ്റ് ഡിഗ്രി പ്രോഗ്രാമുകൾക്ക് (ഇന്ത്യയിലെ PG, PhD പ്രോഗ്രാമുകൾ) GRE സ്കോർ വേണ്ടിവരും. അധ്യയനവർഷം ആരംഭിക്കുന്നത് ഓഗസ്റ്റ് അവസാനമോ സെപ്റ്റംബർ ആദ്യമോ ആണ്.

പൊതുവെ ക്ലാസ്സുകൾ മൂന്നു സെമസ്റ്ററുകളിലായി സജ്ജീകരിച്ചിരിക്കുന്നു. (നാലു ടേമുകളിലായി കോഴ്സുകൾ നടത്തുന്ന സ്ഥാപനങ്ങളും ഉണ്ട്). യു എസിൽ മൂന്നു വ്യത്യസ്ത അഡ്മിഷൻ സൈക്കിളുകളുണ്ട് Fall, Spring, Summer ഇവയിലേതിലേക്കു വേണമെങ്കിലും അപേക്ഷിക്കാം. അതായത്, പഠനം ആഗസ്റ്റ്, സെപ്റ്റംബറിലോ ജനുവരിയിലോ, മേയിലോ ആരംഭിക്കാമെന്നർത്ഥം. ഈ മൂന്നു സെമസ്റ്ററുകളിലേക്കും എല്ലാ യൂണിവേഴ്സിറ്റികളും പ്രവേശനം നൽകിക്കൊള്ളണമെന്നില്ല. പ്രവേശന പ്രക്രിയ ഒരുവർഷം മുമ്പെങ്കിലും ആരംഭിക്കുമെന്നോർമ്മിക്കുക. Spring സെമസ്റ്ററിലേക്കുള്ള അപേക്ഷകൾ സെപ്റ്റംബറിൽ സ്വീകരിക്കും. സ്കോർ കാർഡുകളും റഫറൻസ് ലെറ്ററുകളുമുൾപ്പെടെ അപേക്ഷ നൽകേണ്ടതിനുള്ള സമയപരിധി നവംബറായിരിക്കും.

ജനുവരിയിൽ ക്ലാസ്സുകൾ തുടങ്ങുകയും ചെയ്യും. യൂണിവേഴ്സിറ്റികൾ, കോളേജുകൾ തുടങ്ങിയവയെക്കുറിച്ചുള്ള വിവരങ്ങൾ വളരെ നേരത്തെ തന്നെ ശേഖരിക്കുക. GMAT/GRE/SAT/ACT/IELTS/TOEFL എന്നിവയ്ക്കുള്ള തയ്യാറെടുപ്പും നേരത്തെ ആരംഭിക്കുന്നതാണ് നല്ലത്.

ഉപരിപഠനകാര്യത്തിൽ ഫ്രാൻസിനെ മറ്റു രാജ്യങ്ങളിൽ നിന്നും വ്യത്യസ്തമാക്കുന്ന ഘടകങ്ങളിലൊന്ന് ലോകത്തിലെ മനോഹരമായ രാജ്യം എന്ന പ്രത്യേകതയാണ്. ആകെ വിസ്തീർണത്തിന്റെ നാലിലൊന്നും വനങ്ങൾ. ഏറ്റവുമധികം ടൂറിസ്റ്റുകളെ ആകർഷിക്കുന്ന രാജ്യം, ഉയർന്ന ജീവിത നിലവാരം, സാംസ്കാരികത്തനിമയും രുചിവൈവിധ്യങ്ങളും മനോഹരമായ കാലാവസ്ഥ എന്നിവ ഫ്രാൻസിന്റെ മാത്രം സവിശേഷതയാണ്.

യൂണിവേഴ്സിറ്റികളിലും അധ്യയനമാധ്യമം ഫ്രഞ്ച് ആണ്. ഇംഗ്ലീഷിൽ ക്ലാസ്സുകൾ നടത്തുന്ന യൂണിവേഴ്സിറ്റികളുണ്ടെങ്കിലും ഫ്രഞ്ച് മുൻകൂട്ടി പഠിച്ചിരിക്കുന്നത് അഭികാമ്യം. യൂണിവേഴ്സിറ്റികൾ ഉന്നത നിലവാരം പുലർത്തുന്നവയാണ്. ജീവിത ചെലവ് നഗരങ്ങളനുസരിച്ച് മാറും. ആഴ്ചയിൽ 20 മണിക്കൂർ ജോലി ചെയ്യാമെന്നതുകൊണ്ട് ജീവിതചെലവിനാവശ്യമായ തുക കണ്ടെത്താൻ പ്രയാസമില്ല.

ഫാഷൻ ആന്റ് ലക്ഷ്വറി, മാനേജ്മെന്റ്, ലൈഫ് സയൻസ്, എഞ്ചിനീയറിംഗ്, ആർക്കിടെക്ചർ, ഇന്റർനാഷണൽ റിലേഷൻസ് എന്നിവ പ്രധാന വിഷയങ്ങളായി കോഴ്സ് ചെയ്യാവുന്നതാണ്.

വിവിധതരം കോഴ്സുകളുടെ ഒരു നീണ്ട നിരയുമായി യു.കെ.യിലെ സർവ്വകലാശാലകൾ വിദ്യാർത്ഥികളെ ആകർഷിക്കുന്നുണ്ട്. കേംബ്രിഡ്ജും ഓക്സ്ഫഡും ശാസ്ത്രത്തിനും തത്വചിന്തയ്ക്കും ആഴമേറിയ സംഭാവനകൾ നൽകി, ഇന്നും നൂറ്റാണ്ടുകളുടെ പാരമ്പര്യത്തിന്റെ തലയെടുപ്പോടെ നിലനിൽക്കുന്നുണ്ട്.

ലോകത്ത് ഏറ്റവുമധികം നോബേൽ സമ്മാനാർഹരെ (125 പേർ) സൃഷ്ടിച്ച രണ്ടാമത്തെ രാജ്യമാണ് യു.കെ. ഒന്നാം സ്ഥാനം (യു.എസ് 353 പേർ) മൂന്നാം സ്ഥാനം ജർമനി (105 പേർ). ലോകമെമ്പാടും വിലമതിക്കപ്പെടുന്നവയാണ് യു.കെ. ബിരുദങ്ങൾ. ●



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com

# സിയറ്റിന്റെ ബ്രാൻഡ് അംബാസിഡറായി രോഹിത് ശർമ്മ തുടരും




പ്രമുഖ ടയർ നിർമ്മാതാക്കളായ സിയറ്റിന്റെ ബ്രാൻഡ് അംബാസിഡറായി രോഹിത് ശർമ്മ തുടരും. അടുത്ത മൂന്നു വർഷത്തേക്കാണ് കോൺട്രാക്റ്റ് പുതുക്കുന്നത്. ഇതു രണ്ടാം തവണയാണ് രോഹിത് ശർമ്മ സിയറ്റിന്റെ ബ്രാൻഡ് അംബാസിഡറാകുന്നത്. ഏകദിന മത്സരങ്ങളിൽ മൂന്നു ഡബിൾ സെഞ്ചുറികളടിക്കുന്ന ലോകത്തിലെ തന്നെ ആദ്യ ക്രിക്കറ്റ് താരമാണ് രോഹിത് ശർമ്മ. 150ൽ അധികം റണ്ണുകൾ ആറു പ്രാവശ്യം സ്കോർ ചെയ്തുകൊണ്ട് സച്ചിൻ തെൻഡുൽക്കറുടെ റിക്കോർഡ് മറികടക്കുകയും ചെയ്തു. സിയറ്റിന്റെ ബ്രാൻഡ് അംബാസിഡറായി തുടരുവാൻ വീണ്ടും അവസരം ലഭിച്ചതിൽ അതിയായ സന്തോഷമുണ്ടെന്ന് രോഹിത് ശർമ്മ പറഞ്ഞു.

പ്രതിദിനം 95000 ടയറുകളുടെ ഉൽപാദനശേഷിയുള്ള സിയറ്റ് 1958ൽ സ്ഥാപിതമായ കമ്പനിയാണ്. 20,050 കോടി രൂപയുടെ വിറ്റുവരവുള്ള ആർപിജി (RPG) ഗ്രൂപ്പിന്റെ ഭാഗമാണ് ഇപ്പോൾ സിയറ്റ്.

# ദർശന അന്താരാഷ്ട്ര പുസ്തക മേള 2018 നവംബർ 30 മുതൽ ഡിസംബർ 9 വരെ

35-ാമത് ദർശന കോട്ടയം അന്താരാഷ്ട്ര പുസ്തകമേള 2018 നവംബർ 30 മുതൽ ഡിസംബർ 9 വരെ വിവിധ സാംസ്കാരിക പരിപാടികളോടെ നാഗമ്പടം ഇൻഡോർ സ്റ്റേഡിയത്തിൽ നടക്കും. മഹാത്മാഗാന്ധി സർവ്വകലാശാല, ജില്ലാഭരണകൂടം, കോട്ടയം നഗരസഭ, കോട്ടയം ജില്ലാപഞ്ചായത്ത് എന്നിവയുടെ സജീവ പങ്കാളിത്തവും മേളയിലുണ്ട്.

ഇന്ത്യയിലും വിദേശത്തുമുള്ള പ്രമുഖ പ്രസാധകർ പങ്കെടുക്കും. പുസ്തകമേളയോടനുബന്ധിച്ച് മികച്ച പ്രസിദ്ധീകരണം, കവർ രൂപകൽപ്പന, മികച്ച ബാല സാഹിത്യ പ്രസിദ്ധീകരണം എന്നിവയ്ക്ക് ദർശന നാഷണൽ ബുക്ക് അവാർഡ് നൽകും. സാഹിത്യ സംവാദങ്ങൾ, സെമിനാറുകൾ, ചർച്ചകൾ, സിംപോസിയം തുടങ്ങിയവയും മേളയോടനുബന്ധിച്ച് നടക്കും.

നാഷണൽ ബുക്ക് ട്രസ്റ്റുമായി സഹകരിച്ചാണ് മേള സംഘടിപ്പിക്കുന്നത്. കൂടുതൽ വിവരങ്ങൾക്ക് www. darsanaculturalcentre.com, darsanabookfair@gmail.com Ph:0481 2564755, 91885 20400, 94470 08255

# കോൺടാക്ട് ഷോർട്ട് ഫിലിം ഫെസ്റ്റിവൽ 2018

ചലച്ചിത്ര, ടെലിവിഷൻ കലാകാരന്മാരുടെയും സാങ്കേതിക വിദഗ്ധരുടെയും സംഘടനയായ കോൺടാക്ട് സംഘടിപ്പിക്കുന്ന പതിനൊന്നാമത് ഷോർട്ട്ഫിലിം ഫെസ്റ്റിവൽ, ഹ്യസ്വചിത്ര തിരക്കഥ രചനാ മത്സരം 2018ലേക്ക് എൻട്രികൾ ക്ഷണിക്കുന്നു. ഷോർട്ട് ഫിലിം, ഷോർട്ട് ഫീച്ചർ, ഡോക്യുമെന്ററി, കാമ്പസ് ഫിലിം, മ്യൂസിക്കൽ ആൽബം, മൊബൈൽ സിനിമ, പരസ്യ ചിത്രങ്ങൾ, ആനിമേഷൻ ഫിലിം എന്നീ വിഭാഗത്തിൽപ്പെട്ട ചിത്രങ്ങൾ ഫെസ്റ്റിവലിൽ പ്രദർശിപ്പിക്കുന്നു. അര മണിക്കൂറിനു താഴെ ദൈർഘ്യമുള്ള തിരക്കഥകൾ മാത്രമേ പരിഗണിക്കുകയുള്ളൂ. തിരക്കഥകൾ വ്യക്തമായ കൈപ്പടയിലോ ഡി.റ്റി.പി. ചെയ്തതോ ആയിരിക്കണം. ഓരോ വിഭാഗത്തിലെയും മികച്ച ചിത്രങ്ങൾക്കും കൂടാതെ സംവിധായകൻ, തിരക്കഥാകൃത്ത്, ഛായാഗ്രാഹകൻ, നടൻ, നടി, ബാലതാരങ്ങൾ എന്നിവർക്കും പുരസ്ക്കാരങ്ങൾ നൽകുന്നു. 2018 ലെ ഫെസ്റ്റിവൽ ഡിസംബറിൽ തിരുവനന്തപുരത്ത് വച്ച് നടക്കും. എൻട്രികൾ നവംബർ 15ന് മുമ്പായി ലഭിച്ചിരിക്കണം. സൗജന്യ അപേക്ഷഫോമിന് tvcontact96@gmail.com എന്ന മെയിലിൽ അപേക്ഷിക്കുക. 0471 2305259, 9349392259

# ശ്രീനിവാസൻ സ്വാമി IAA യുടെ പുതിയ ചെയർമാൻ



ആർകെ സ്വാമി ഹാൻസ് ഗ്രൂപ്പ് ചെയർമാൻ ശ്രീ. ശ്രീനിവാസൻ സ്വാമി, ഇന്റർനാഷണൽ അഡ്വർടൈസിങ് അസോസിയേഷൻ (IAA) ചെയർമാനും ലോക പ്രസിഡന്റുമായി തെരഞ്ഞെടുക്കപ്പെട്ടു. ഇന്ത്യ, യുഎസ്എ, യുകെ, ഓസ്ട്രിയ, ഇറ്റലി, പോളണ്ട്, ഘാന, യുഎഇ, ഓസ്ട്രേലിയ, മലേഷ്യ, റഷ്യ, നെതർലാൻഡ്സ്, കുവൈറ്റ്, ഇന്ത്യ, നെതർലൻഡ്സ്, കാനഡ, ഇറാൻ, നേപ്പാൾ എന്നീ രാജ്യങ്ങളിൽ നിന്നുള്ള 25 എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങളാണ് IAA നിയന്ത്രിക്കുന്നത് 2018 ഒക്ടോബർ 4 ന് ബുഖാറയിൽ നടന്ന ചടങ്ങിൽ റുമേനിയയിൽ നിന്നുള്ള പ്രശസ്ത പരസ്യചിത്ര നിർമ്മാതാവ് പ്രൊഫസർ ഫെലിക്സ് ടാറ്റൂറിൽ നിന്നാണ് അദ്ദേഹം ചുമതലയേറ്റത്.

ഇന്റർനാഷണൽ അഡ്വർട്ടൈസിംഗ് അസോസിയേഷൻ 80 വർഷം പഴക്കമുള്ള ഒരു സ്ഥാപനമാണ്. മാർക്കറ്റിംഗ് ആശയവിനിമയങ്ങളുടെ പൊതു താൽപ്പര്യങ്ങളെ ലക്ഷ്യംവെച്ച് ഈ തലങ്ങളിൽ ലോകത്തിലെ ഏറ്റവും സ്വാധീനശക്തിയുള്ള നെറ്റ് വർക്കായാണ് IAA അംഗീകരിക്കപ്പെട്ടിട്ടുള്ളത് - മാർക്കറ്റിങ് സ്ഥാപനങ്ങൾക്കും അതുപോലെ വ്യക്തികൾക്കും പ്രൊഫഷണലുകൾക്കും പ്രൊഫഷണൽ ഡവലപ്മെന്റ്, വാണിജ്യ, അഭിപ്രായ സ്വാതന്ത്ര്യം സംരക്ഷിക്കൽ, സ്വയം പരസ്യ നിയന്ത്രണം, ഉപഭോക്തൃ താല്പര്യം സംരക്ഷിക്കൽ, പരിശീലനം, വിദ്യാഭ്യാസം തുടങ്ങിയവയാണ് IAAയുടെ പ്രധാന പ്രവർത്തനങ്ങൾ.

# ഐകിയ ഇന്ത്യ ഇ-കൊമേഴ്സ് പ്രവർത്തനങ്ങൾ ആരംഭിക്കുന്നു

സ്വീഡിഷ് ഫർണിച്ചർ ബ്രാൻഡായ ഐകിയ രാജ്യത്ത് സജീവമാകാനൊരുങ്ങുന്നു. ഇതിന്റെ ഭാഗമായി ബെംഗളൂരുവിൽ പുതിയ സ്റ്റോർ സ്ഥാപിക്കാനാണ് കമ്പനിയുടെ ശ്രമം. പുതിയ സ്റ്റോറുകൾ സ്ഥാപിക്കുന്നതിനും ഇന്ത്യയിലെ വിപുലീകരണത്തിനുമായി 2,000 കോടി രൂപ നിക്ഷേപിക്കാനാണ് കമ്പനിയുടെ പദ്ധതി.

2020 ഓടെ രാജ്യത്തിന്റെ ഐടി തലസ്ഥാനമായ ബെംഗളൂരുവിൽ ഐകിയ സ്റ്റോർ എത്തും. 2019 മാർച്ചോടെ രാജ്യത്ത് ഇ-കൊമേഴ്സ് അധിഷ്ഠിത സേവനങ്ങളും കമ്പനി തുടങ്ങും. ഐകിയയുടെ ആദ്യ സ്റ്റോർ ഹൈദരാബാദിലാണ് തുടങ്ങിയത്. ബെംഗളൂരുവിൽ തുടങ്ങാൻ പോകുന്ന സ്റ്റോർ അഞ്ച് ലക്ഷം ചതുരശ്രയടി വിസ്തീർണ്ണമുള്ളതാകും. 1,000 പേർക്ക് ഭക്ഷണം കഴിക്കാവുന്ന സ്വീഡിഷ് -ഇന്ത്യൻ വിഭവങ്ങൾ വിളമ്പുന്ന റെസ്റ്റോറൻറും ഐകിയ സ്റ്റോറിന്റെ ഭാഗമായി ഉണ്ടാകും.

# റിസർവഷൻ അല്ലാത്ത ട്രെയിൻ ടിക്കറ്റും ഇനി മൊബൈൽ ഫോൺ വഴി ബുക്ക് ചെയ്യാം

ഇന്ത്യൻ റെയിൽവേ ഉടൻ റിസർവ് ചെയ്യാത്ത യാത്രക്കാർക്കായി ക്യൂ.ആർ.കോഡ് അടിസ്ഥാനമാക്കിയ ട്രെയിൻ ടിക്കറ്റ് ബുക്കിംഗ് സൗകര്യം ആരംഭിക്കും.പലപ്പോഴും നീണ്ട ക്യൂവിൽ നിന്ന് ടിക്കറ്റ് ലഭിക്കാത്തത് കൊണ്ട് മാത്രം യാത്രക്കാർക്ക് ട്രെയിനിൽ കയറാൻ കഴിയാത്ത സാഹചര്യം ഉണ്ടാകാറുണ്ട്. ഇത് മറികടക്കാനാണ് ഇന്ത്യൻ റെയിൽവെയുടെ പുതിയ തീരുമാനം. മൊബൈൽ ആപ്ലിക്കേഷനിലൂടെ ടിക്കറ്റ് ബുക്കിംഗ് ചെയ്യാനുള്ള പ്രവർത്തനം തുടങ്ങുമെന്നും, ആപ്ലിക്കേഷൻ വഴി ടിക്കറ്റ് ബുക്ക് ചെയ്യാൻ ഒരു മിനിറ്റിനുള്ളിൽ സാധിക്കുമെന്നും അധികൃതർ അറിയിച്ചു.

**ട്രെയിൻ ടിക്കറ്റ് ബുക്ക് ചെയ്യാൻ**

റിസേർവ് ചെയ്യാത്ത ട്രെയിൻ ടിക്കറ്റ് എടുക്കാനായി യാത്രക്കാർ മൊബൈലിലെ ആപ്ലിക്കേഷൻ വഴി സ്റ്റേഷനിലെ ക്യു ആർ കോഡ് സ്കാൻ ചെയ്യേണ്ടതാണ്. അതിനു ശേഷം പോകേണ്ട സ്ഥലം ഏതെന്നു ആപ്ലിക്കേഷനിൽ നൽകുക. നിങ്ങളുടെ യാത്ര കൂലി എത്രയെന്നു അറിഞ്ഞതിനു ശേഷം, ഏതെങ്കിലും പേയ്മെന്റ് ആപ്ലിക്കേഷനിലൂടെയോ അല്ലെങ്കിൽ IRCTC യുടെ മൊബൈൽ വാലറ്റിലൂടെയോ പണം അടയ്ക്കാം. പേയ്മെന്റ് നടത്തിക്കഴിഞ്ഞാൽ ട്രെയിൻ യാത്രയിൽ ടി.ടി.യെ കാണിക്കാൻ പണമടച്ചതിന്റെ രേഖ അപ്ലിക്കേഷൻ വഴി ലഭിക്കുന്നതാണ്.

ക്യുആർ-കോഡ് അധിഷ്ഠിത ബുക്കിംഗ് സംവിധാനം ഉപയോഗിച്ച് മൊബൈൽ ആപ്ലിക്കേഷനിലൂടെ ട്രെയിൻ ടിക്കറ്റ് വാങ്ങുന്നതിനുള്ള സൗകര്യം എക്സ്പ്രസ്, മെയിൽ ട്രെയിനുകൾക്കും ഒരുപോലെയായിരക്കും. നിലവിൽ, പാസഞ്ചർ ട്രെയിനുകളുടെ ടിക്കറ്റ് ബുക്കിംഗിനായി 30 ഓളം റയിൽവേ സ്റ്റേഷനുകളിൽ ഈ സൗകര്യം ഏർപ്പെടുത്തിയിട്ടുണ്ട്.

# പ്രമുഖ സാമ്പത്തിക സ്ഥാപനങ്ങൾ ഒന്നിക്കുന്നു

അന്താരാഷ്ട്ര വ്യാപാര പരിഷ്കാരങ്ങൾക്കു വേണ്ടി ലോകത്തിലെ പ്രമുഖ സാമ്പത്തിക സ്ഥാപനങ്ങളെ ഒന്നിച്ചു ചേർക്കുന്നു.

വേൾഡ് ട്രേഡ് ഓർഗനൈസേഷൻ (ഡബ്ല്യൂടി.ഒ), ലോകബാങ്ക്, അന്തർദേശീയ നാണ്യനിധി (ഐഎംഎഫ്) എന്നിവ എല്ലാ അന്താരാഷ്ട്ര വ്യാപാരത്തിലും അടിയന്തിര പരിഷ്കാരങ്ങൾ നടത്താൻ ആവശ്യപ്പെട്ട സംയുക്ത റിപ്പോർട്ടിൽ മാറിക്കൊണ്ടിരിക്കുന്ന കാലത്തിനനുസരിച്ച് ഡിജിറ്റൽ മേഖലയിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് സംഘടനയുടെ പ്രവർത്തനങ്ങളെ ശക്തിപ്പെടുത്തുവാൻ ലക്ഷ്യമിടുന്നു. ലോകവ്യാപാര സംഘടനയുടെ ഡയറക്റ്റർ ജനറൽ നേരത്തെ നടത്തിയ പ്രസ്താവനയിൽ, നിലവിലെ ആഗോള സാമ്പത്തിക പ്രശ്നങ്ങൾക്ക്, രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം സ്ഥാപിക്കപ്പെട്ട സാമ്പത്തിക ക്രമത്തെ തകർക്കാനുള്ള ശേഷിയുണ്ടെന്ന് സൂചിപ്പിച്ചിരുന്നു.

വേൾഡ് ട്രേഡ് ഓർഗനൈസേഷൻ (ഡബ്ല്യുടിഒ), അന്താരാഷ്ട്ര നാണയ നിധി (ഐഎംഎഫ്), ലോകബാങ്ക് എന്നിവയുടെ പ്രവർത്തനങ്ങൾ വ്യത്യസ്തമാണ്. എന്നാൽ, അന്താരാഷ്ട്ര വ്യാപാരം പുനഃസംഘടിപ്പിക്കാനുള്ള അടിയന്തിര പ്രാധാന്യം കണക്കിലെടുത്ത് ആ സംയുക്ത റിപ്പോർട്ട് പ്രസിദ്ധീകരിക്കാൻ ഈ മൂന്ന് സ്ഥാപനങ്ങൾ ഒന്നിക്കുകയണ്. ആഗോള ഇ-കൊമേഴ്സ് നിയന്ത്രണങ്ങൾ, മെച്ചപ്പെട്ട ചർച്ചകൾ, മികച്ച സുതാര്യത തുടങ്ങിയവ ലോകവ്യാപകമായി ശക്തിപ്പെടുത്തുന്നതിന്റെ പ്രാധാന്യം അവർ വ്യക്തമാക്കി.

# ഇന്റർനെറ്റ് ബാങ്കിംഗിന് പുതിയ നിബന്ധനയുമായി എസ്ബിഐ

ഇന്റർനെറ്റ് ബാങ്കിംഗ് സേവനം ലഭിക്കുന്നതിന് ഇനി മുതൽ മൊബൈൽ നമ്പർ തങ്ങളുടെ അക്കൗണ്ടുമായി ബന്ധിപ്പിക്കണം. അല്ലാത്തപക്ഷം ഡിസംബർ ഒന്നുമുതൽ സേവനം ലഭിക്കില്ലെന്ന് സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ (എസ്ബിഐ) അറിയിച്ചു.

വെബ്സൈറ്റിലൂടെയാണ് എസ്ബിഐ ഇക്കാര്യം അറിയിച്ചിരിക്കുന്നത്. ഇതിനുള്ള അവസാന തീയതി നവംബർ 30 ാണ്. അതിനു മുമ്പ് മൊബൈൽ നമ്പർ തങ്ങളുടെ അക്കൗണ്ടുമായി ബന്ധിപ്പിക്കാത്തവർക്ക് ഡിസംബർ ഒന്നു മുതൽ ഇന്റർനെറ്റ് ബാങ്കിംഗ് സേവനം ലഭിക്കില്ല. മൊബൈൽ നമ്പർ തങ്ങളുടെ അക്കൗണ്ടുമായി ബന്ധിപ്പിക്കുന്നതിന് ഏതെങ്കിലും എസ്ബിഐ ബ്രാഞ്ച് സന്ദർശിച്ച് അവരുടെ നിർദേശത്തിന്റെ അടിസ്ഥാനത്തിൽ വിവരങ്ങൾ കൈമാറിയിൽ മതിയെന്നും ബാങ്ക് അധികൃതർ വ്യക്തമാക്കി.

# 99 രൂപയ്ക്ക് ഇനിമുതൽ മുറി ബുക്ക് ചെയ്യാം

ഡിജിറ്റൽ പേയ്മെന്റ് പ്ലാറ്റ്ഫോമായ ഫോൺ പേയുമായി സഹകരിക്കാൻ ഹോട്ടൽ സേവന ദാതാക്കളായ ഒയോ. ഇത് പ്രകാരം ഫോൺപേ ആപ്പ് വഴി ഗുണഭോക്താക്കൾക്ക് 99 രൂപ അടച്ച് രാജ്യത്തെ ഒയോ സംവിധാനത്തിന് കീഴിൽ വരുന്ന ഹോട്ടലുകളിൽ മുറികൾ ബുക്ക് ചെയ്യാം.

99 ന് ശേഷമുള്ള ബാക്കി മുറിയുടെ വാടക ഹോട്ടലിൽ നേരിട്ടടയ്ക്കാനുള്ള സംവിധാനമുണ്ടാകും. ഫോൺ പേയുടെ 100 ദശലക്ഷം ഉപഭോക്താക്കളിലേക്ക് ഇതിലൂടെ സേവനമെത്തിക്കാനാണ് ഓയോയുടെ ആലോചന.

ഇന്ത്യയിൽ ഏറ്റവും വേഗത്തിൽ വളരുന്ന കമ്പനിയാണ് ഒയോ. പങ്കാളിത്തത്തിലൂടെ 160 നഗരങ്ങളിൽ ഒയോയുടെ നിലവാരത്തിലുള്ള ഹോട്ടൽ സേവനം പ്രയോജനപ്പെടുത്താൻ ഫോൺപേ ഉപഭോക്താക്കൾക്ക് കഴിയും.

# ഹ്യൂണ്ടായിയുടെ സേവന സംതൃപ്തിയിൽ ഉപഭോക്താക്കൾ

ആഗോള വിപണി ഗവേഷണ സ്ഥാപനമായ ജെ ഡി പിയുടെ അഭിപ്രായത്തിൽ ഹ്യൂണ്ടായ് മോട്ടോർ ഇന്ത്യയാണ് വിൽപ്പനാനന്തര സേവനത്തിൽ ഉപഭോക്താക്കൾക്ക് ഏറ്റവും മികച്ച സംതൃപ്തി നൽകിയത്. രാജ്യത്തെ ഏറ്റവും വലിയ രണ്ടാമത്തെ കാർ വിൽപ്പനക്കാരായ ഹുണ്ടായി 912 പോയിൻറാണ് നേടിയതെന്ന് ജെ ഡി പവർ 2018 ഇന്ത്യ കസ്റ്റമർ സർവീസ് ഇൻഡെക്സ് (മാസ് മാർക്കറ്റ്) പഠനത്തിൽ പറയുന്നു. ഈ സൗത്ത് കൊറിയൻ കമ്പനിയാണ് കഴിഞ്ഞ വർഷത്തെപ്പോലെതന്നെ മാർക്കറ്റിംഗ് വിഭാഗത്തിൽ(Mass marketing category) ഒന്നാമതെത്തിയത്.

ടാറ്റാ മോട്ടേഴ്സിന് 874 പോയിന്റും മഹീന്ദ്ര ആൻഡ് മഹീന്ദ്രയ്ക്ക് 865 പോയിന്റും ലഭിച്ചു. 829 പോയിന്റുള്ള ഫോഡ് നാലാം സ്ഥാനത്തും ടൊയോട്ട 827 പോയിന്റോടെ അഞ്ചാം സ്ഥാനത്തുമാണ്. മാരുതി സുസുക്കി 804 പോയിന്റുമായി എട്ടാം സ്ഥാനത്തുണ്ട്.

അഞ്ച് ഘടകങ്ങൾ അടിസ്ഥാനമാക്കിയാണ് പഠനം നടത്തിയത്. സേവന ഗുണനിലവാരം, വാഹന പിക് അപ്, സർവീസ് അഡ്വൈസർ, സർവീസ് സൗകര്യം, സർവീസ് ഇനിഷ്യേഷൻ എന്നിവയിൽ പൂർത്തിയാക്കുകയാണ് പഠനം. മാർച്ച് 2015 മുതൽ ആഗസ്ത് 2018 വരെ വാഹനം വാങ്ങിയ 9045 പുതിയ വാഹന ഉടമകളിൽ നിന്നുമാണ് മൂല്യനിർണ്ണയത്തിനുള്ള അടിസ്ഥാനവിവരങ്ങൾ ശേഖരിച്ചത്.

# ഫോബ്സ് പട്ടികയിൽ ഇന്ത്യൻ കമ്പനികൾ

ഏറ്റവും മികച്ച കമ്പനികളുടെ ഫോബ്സ് പട്ടികയിൽ 12 ഇന്ത്യൻ കമ്പനികൾ. ഇൻഫോസിസ്, ടി.സി.എസ്., ടാറ്റാ മോട്ടോഴ്സ് തുടങ്ങിയ കമ്പനികളാണ് പട്ടികയിൽ ഇടം നേടിയിട്ടുള്ളത്. എന്റർടെയ്ൻമെന്റ് കമ്പനി വാൾട്ട് ഡിസ്നിയാണ് പട്ടികയിൽ ഒന്നാം സ്ഥാനത്തുള്ളത്. ഹോസ്പിറ്റാലിറ്റി സ്ഥാപനമായ ഹിൽട്ടൺ, ഇറ്റാലിയൻ കാർ നിർമാതാക്കളായ ഫെരാരി എന്നിവ രണ്ടും മൂന്നും സ്ഥാനങ്ങളിലാണ്. 217 ാം സ്ഥാനത്തുള്ള എച്ച്.ഡി.എഫ്.സിയാണ് ഇന്ത്യയിലെ ബാങ്കിങ് ആൻഡ് ഫിനാൻസ് മേഖലയിൽ നിന്ന് പട്ടികയിലുള്ളത്.

# ഇൻഡ്യൻ ഇന്റർനെറ്റ് സേവനത്തിലെ കുതിപ്പ്

2022 ആകുമ്പോഴേക്കും ഇൻഡ്യൻ ഇന്റർനെറ്റ് സേവനങ്ങൾ 124 ബില്യൺ ഡോളറിൽ എത്തുമെന്നും 1.2 കോടി തൊഴിലവസരങ്ങൾ സൃഷ്ടിക്കാനാവുമെന്നും റിപ്പോർട്ടുകൾ. അനുകൂലമായ സർക്കാർ നയങ്ങളുടേയും പശ്ചാത്തല സൗകര്യങ്ങളുടെ സഹായത്തോടെയും നിലവിലുള്ളതിന്റെ മൂന്ന് മടങ്ങ് വളർച്ച കൈവരിക്കാൻ കഴിയുമെന്നാണ് പ്രതീക്ഷിക്കുന്നതെന്ന് ഇന്റർനെറ്റ് ആൻഡ് മൊബൈൽ അസോസിയേഷൻ ഓഫ് ഇന്ത്യ (ഐഎംഎഐ) പറഞ്ഞു.

ഇന്ത്യയിലെ ഇന്റർനെറ്റ് സേവന മേഖലയിൽ ഇപ്പോൾ 33.8 ബില്യൺ ഡോളർ (2.46 ലക്ഷം കോടി രൂപ) ഇടപാടുകളാണ് നടക്കുന്നത്. 2022 ഓടെ ഇത് 76.4 ബില്യൺ ഡോളർ (ഏകദേശം 5.57 ലക്ഷം കോടി രൂപ) യാണ് പ്രതീക്ഷിക്കുന്നതെന്ന് ഐഎംഎഐയുടെ റിപ്പോർട്ട് പറയുന്നു. കൂടാതെ, ഇപ്പോൾ ഏകദേശം 10 ലക്ഷം ജീവനക്കാർക്ക് തൊഴിൽ നൽകുന്നുവെന്നും 2022 ഓടെ 1.2 കോടി തൊഴിലവസരങ്ങൾ സൃഷ്ടിക്കപ്പെടുമെന്നും പ്രതീക്ഷിക്കുന്നു.

# നന്മ ജെ സി ഡാനിയേൽ അവാർഡ് തേക്കിൻകാട് ജോസഫിന്



കേരള ഫിലിം ക്രിട്ടിക്സ് അസോസിയേഷൻ സംഘടനയിലൂടെ ചലച്ചിത്ര നിരൂപണ ശാഖയ്ക്ക് നൽകിയ സമഗ്ര സംഭാവനയ്ക്കുള്ള നന്മ ജെ സി ഡാനിയേൽ അവാർഡ് തേക്കിൻകാട് ജോസഫിന് ജസ്റ്റിസ് കെ.ടി. തോമസ് സമ്മാനിക്കുന്നു. കോട്ടയം മുനിസിപ്പൽ ചെയർപേഴ്സൺ ഡോ. പി.ആർ. സോന, ദർശന സാംസ്കാരിക കേന്ദ്രം ഡയറക്ടർ ഫാ. ജസ്റ്റിൻ കാളിയാനിയിൽ, ലീഗൽ അഡ്വൈസർ നോബിൾ മാത്യു എന്നിവർ സമീപം

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*

## മാധ്യമ ചരിത്രം

# അച്ചടിയുടെ ഉൽപ്പത്തി

പുരാതന റോമിൽ നിന്നാണ് ചരിത്രത്തിലാദ്യമായി വാർത്തകൾ പ്രസിദ്ധീകരിച്ചു തുടങ്ങിയത്. കൃത്യമായൊരു പേരും സ്ഥിരമായ പ്രസിദ്ധീകരണ സംവിധാനവുമുള്ള പത്രങ്ങൾ ഉണ്ടായത് 17–ാം നൂറ്റാണ്ടിന്റെ ആരംഭകാലത്താണ്. ജർമനിയിലാണ് ഇത്തരം പത്രങ്ങളുടെ ജനനം.

എല്ലാ പ്രഭാതങ്ങളിലും നമ്മുടെ വീട്ടിൽ എത്തുന്ന ഒരു അതിഥിയായാണ് ഞാൻ പത്രത്തെ കാണുന്നത്. എന്തെല്ലാം വിശേഷങ്ങൾ അവയെല്ലാം കൃത്യമായി പറഞ്ഞുതരുന്നു. എന്നാലിന്ന് പത്രത്തോടൊപ്പം ന്യൂസ് ചാനലുകളും നമ്മേ ആകർഷിക്കുന്നു. തൽസമയം വാർത്തകൾ അറിയുന്നുണ്ടെങ്കിലും അതിനൊരു കൃത്യത പിറ്റേദിവസം പത്രം വായിക്കുമ്പോഴായിരിക്കും.

ലോകത്താകമാനമായി ഏതാണ്ട് മൂവായിരത്തോളം ഭാഷകൾ ഉള്ളതായി പറയുന്നു. പല ഭാഷകൾക്കും അനവധി ഉപഭാഷകൾക്കും അപഭാഷകളും ഉണ്ട്. അതുകൊണ്ടുതന്നെ ഭാഷയുടെ എണ്ണം കൃത്യമായി പറയാനും കഴിയില്ല. ഈ ഭാഷകളിൽ ഒട്ടുമിക്കവയിലും പത്രമാധ്യമങ്ങളുണ്ട്.

പത്രങ്ങൾ അച്ചടിച്ചു തുടങ്ങിയ കാലത്ത് ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസമായിരുന്നു പത്രങ്ങൾ പുറത്തിറങ്ങിയിരുന്നത്. അച്ചടി കണ്ടുപിടിക്കുന്നതിനും മുമ്പുതന്നെ വാർത്ത ശേഖരിക്കാനും വിതരണം ചെയ്യാനുമുള്ള സംവിധാനങ്ങളുണ്ടായിരുന്നു.....!

അങ്ങ് ഈജിപ്റ്റിൽ മൂവായിരത്തിലേറെ വർഷങ്ങൾക്കു മുമ്പുതന്നെ അമെൻ ഹോടെ മൂന്നാമൻ രാജാവിന് പ്രത്യേക വാർത്താശേഖരണവിഭാഗം തന്നെ ഉണ്ടായിരുന്നു. രാജ്യമെമ്പാടും സഞ്ചരിച്ച് വിവരങ്ങളത്രയും ശേഖരിച്ച് അത് രാജാവിനെ അറിയിക്കുകയായിരുന്നു ഇക്കൂട്ടരുടെ ജോലി. ഇതൊന്നും പൊതുജനത്തെ അറിയിച്ചിരുന്നില്ല.

പുരാതന റോമിൽ നിന്നാണ് ചരിത്രത്തിലാദ്യമായി വാർത്തകൾ പ്രസിദ്ധീകരിച്ചു തുടങ്ങിയത്. 449 ബി.സിയിൽ ചക്രവർത്തിയുടെ കാര്യാലോചനസഭയുടെ ഔദ്യോഗികമായ രേഖകൾ സീറസ് ദേവന്റെ ക്ഷേത്രത്തിൽ പതിപ്പിച്ചുവയ്ക്കുകയായി



ജൊഹാൻ കരോലസ



RELATION

Waß sich in Böhemen/

Osterreich/Polen/Schlesien/Franckreich/

Den 21. Augusti

Im Jahr/1621.

21



ജെയിംസ് അഗസ്റ്റസ്

രുന്നു. പ്രധാനവാർത്തകൾ ഉൾക്കൊള്ളിച്ച് തയ്യാറാക്കിയ പത്രികകൾ ഓരോ പ്രവശ്യകളിലെ ഉദ്യോഗസ്ഥന്മാർക്കും പണക്കാരായ റോമാക്കാർക്കും വിതരണം ചെയ്തിരുന്നു.

പിന്നീട് കാര്യാലോചന സഭയുടെ വിവരങ്ങളടങ്ങിയ പത്രങ്ങളിൽ മല്ലയുദ്ധമത്സരങ്ങളും കായികവാർത്തകളും കൊടുക്കാൻ തുടങ്ങി. അങ്ങനെ ആ പത്രികകൾ ഇന്നത്തെ വർത്തമാന പത്രങ്ങളുടെ ട്രയൽ കോപ്പികളായി.

പ്രത്യേകമായി നിർമ്മിച്ച ഫലകങ്ങളിൽ വാർത്തയെഴുതിയായിരുന്നു ഈ പത്രികകൾ തയ്യാറാക്കിയിരുന്നത്. വാർത്തകൾ അടങ്ങിയ ഫലകങ്ങൾ ഒന്നിലധികം വേണമല്ലോ? എന്നാൽ അച്ചടിക്കുന്ന വിദ്യ അക്കാലത്ത് കണ്ടുപിടിച്ചിട്ടുമില്ലായിരുന്നു. കൈകൊണ്ട് എഴുതണമായിരുന്നു പ്രതികളത്രയും. അതിനായി അടിമകളായവരെയാണ് ആശ്രയിച്ചിരുന്നത്. റോം പണ്ടേ അടിമസമ്പ്രദായത്തിന് കുപ്രസിദ്ധിനേടിയ രാജ്യമാണല്ലോ. ഈ ആവശ്യത്തിനായി അടിമകളെ എഴുത്തും വായനുമൊക്കെ പഠിപ്പിച്ചെടുത്തു. അങ്ങിനെ പ്രമുഖനഗരങ്ങളിൽ പലഭാഗത്തും ഇവ സ്ഥാപിച്ചു. ജൂലിയസ് സീസറിന്റെ കാലത്ത് ഈ രീതിക്ക് ഒരു അടുക്കും ചിട്ടയും വന്നു. വാർത്ത ഒട്ടിക്കാനുള്ള പലകകൾക്ക് ആൽബം എന്നും അവയിലെ വാർത്തകൾക്ക് ആക്ട് എന്നും ദൂരസ്ഥലങ്ങളിലേക്ക് അയച്ചുകൊടുത്തിരുന്ന ഇവയുടെ പകർപ്പുകൾക്ക് എഡിഷൻ എന്നും പറയാൻ തുടങ്ങി പ്രതിദിന വിശേഷങ്ങൾ അറിയിച്ചിരുന്ന പത്രികകൾക്ക് ആക്ട് ഡയേർണ (Acta Diurna) എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്.

ഇന്നത്തെ രീതിയിലുള്ള പത്രങ്ങളുടെ ആരംഭം അച്ചടിവിദ്യയുടെ ആവിർഭാവത്തോടെയാണ്. 15–ാം നൂറ്റാണ്ടിൽ യൂറോപ്പിൽ ധാരാളം അച്ചടിശാലകളുണ്ടായി. ജർമൻകാരനായ ജോൺ ഗുട്ടൻബർഗ് മാറ്റിവയ്ക്കാവുന്നതരം അച്ചുകളുള്ള അച്ചുകൂടം കണ്ടുപിടിച്ചതിനെ തുടർന്നാണ് എഴുതിയുണ്ടാക്കുന്ന പത്രങ്ങളേക്കാൾ കുറഞ്ഞ ചെലവിൽ പത്രം രൂപപ്പെടുത്തിയെടുക്കുവാനും അച്ചടിക്കുവാനും കഴിയുമാറായത്.

ഇങ്ങനെയൊക്കെയാണെങ്കിലും ഗുട്ടൻബർഗിന്റെ അച്ചടിയന്ത്രം കണ്ടുപിടിച്ച് ഒരുപാട് വർഷത്തിനു ശേഷമാണ് പത്രങ്ങൾ അച്ചടിക്കാൻ തുടങ്ങിയത്.

16–ാം നൂറ്റാണ്ടിലാണ് അദ്യമായി പത്രങ്ങൾ പുറത്തുവന്നത്. വ്യാപാരവാർത്തകളാണ് അവയിൽ ഏറെയും. ഈ പത്രങ്ങളൊന്നും കൃത്യസമയത്ത് ഇറങ്ങിയിരുന്നവ ആയിരുന്നില്ല. പലതിനും സ്ഥിരമായ ഒരു പേരുപോലും ഉണ്ടായിരുന്നില്ല. എന്നാൽ യുദ്ധമോ കടുത്ത എറ്റുമുട്ടലുകളോ പ്രകൃതിക്ഷോഭങ്ങളോ ഉണ്ടായാൽ ഉടൻ ഈ വാർത്താപത്രികകൾ പ്രസിദ്ധീകരിച്ചിരിക്കും. 1560ൽ ജർമ്മനിയിലേയും സ്വിറ്റ്സർലൻഡിലേയും ചില പട്ടണങ്ങളിൽ ന്യൂസ് ഷീറ്റുകൾ എന്നറിയപ്പെടുന്ന വാർത്താലഘുലേഖകൾ പ്രസിദ്ധീകരിച്ചിരുന്നു.

കൃത്യമായൊരു പേരും സ്ഥിരമായ പ്രസിദ്ധീകരണ സംവിധാനവുമുള്ള പത്രങ്ങൾ ഉണ്ടായത് 17–ാം നൂറ്റാണ്ടിന്റെ ആരംഭകാലത്താണ്. ജർമനിയിലാണ് ഇത്തരം പത്രങ്ങളുടെ ജനനം. സ്ട്രാസ്ബോർഗിൽ (ഇപ്പോൾ ഫ്രാൻസിൽ) നിന്ന് 1605 ൽ പ്രസിദ്ധീകരിച്ച റിലേഷൻ ആണ് അച്ചടിച്ച ആദ്യ പത്രമെന്ന് ജർമ്മനിയിലെ ഗുട്ടൻബർഗ് മ്യൂസിയം അവകാശപ്പെടുന്നു. ജൊഹാൻ കരോലസ് ആയിരുന്നു അതിന്റെ എഡിറ്റർ. വേൾഡ് അസോസിയേഷൻ ഓഫ് ന്യൂസ് പേപ്പേഴ്സ്സിന്റെ ആഭിമുഖ്യത്തിൽ ആ പത്രത്തിന്റെ 400–ാം ജന്മവാർഷികം 2005ൽ ആഘോഷിച്ചിരുന്നു.

'ജേർണലിസം ഇൻ ഇന്ത്യ' എന്ന പുസ്തകത്തിൽ ഭാരതീയ പത്രപ്രവർത്തനത്തിന്റെ പിതാവ് ബക്കിംഗ് ഹാം ആണെന്ന് എഴുതിയിട്ടുണ്ട്. ഇന്ത്യയിലെ പ്രമുഖരായ ആദ്യകാല പത്രപ്രവർത്തകരിൽ ഒരാളായി ജവഹർലാൽ നെഹ്റു ബക്കിംഗ് ഹാമിനെ വിശേഷിപ്പിച്ചിരിക്കുന്നു.

1609 ജനുവരിയിൽ പ്രസിദ്ധീകരണം തുടങ്ങിയ അവിസോ എന്ന ജർമ്മൻ പത്രമാണ് ഇന്നത്തെ മട്ടിലുള്ള ആദ്യ പത്രമായി കരുതപ്പെടുന്നത്. ഇതിന്റെ മുഴുവൻ പേര് അവിസോ റിലേഷൻ ഒഡേർ സെറ്റുങ് എന്നായിരുന്നു. കൃത്യമായി പ്രസിദ്ധപ്പെടുത്തിയ ആധുനിക കാലത്തെ പത്രങ്ങൾ



ജോൺ ഗുട്ടൻബർഗ്

മാതൃകയാക്കിയ പ്രസിദ്ധീകരണം ജർമ്മനിയിൽ നിന്നിറങ്ങിയ ഫ്രാങ്ക് ഫർട്ടർ സെറ്റുങ് ആയിരുന്നു. 1615ൽ ആണ് ഇത് ആദ്യമായി പുറത്തുവന്നത്. 'വീക്കിലിന്യൂസ്' ആണ് ഇംഗ്ലണ്ടിലെ പ്രഥമ പത്രം. ഗസ്റ്റ് ദി ഫ്രാൻസ് 1631ൽ പുറത്തിറങ്ങിയ ഈ പത്രമാണ് ഫ്രാൻസിൽ പത്രപ്രവർത്തനത്തിന് തുടക്കമിട്ടത്. അമേരിക്കയിലെ ആദ്യപത്രം പബ്ലിക് ഒക്കറൻസ് ആണ്.

ജർമ്മനിയിലെ ലീവ്സ് ബർഗിലെ ഒരു അച്ചടിശാലയുടെ ഉടമയായിരുന്ന തിമോത്തിയോസ് റിത്ത്ഷി 1650ൽ ആരംഭിച്ച ഐൻകോമ്മേന്റെ സീറ്റൻജന്റെ ആണ് ലോകത്തിലെ ആദ്യ ദിനപത്രം. ഇംഗ്ലണ്ടിലെ ആദ്യദിനപത്രമായ ഡെയ്‌ലി കൊറാന്റ് 1702മാർച്ച് 11ന് ലണ്ടനിൽ നിന്ന് പ്രസിദ്ധീകരിച്ചു തുടങ്ങി.

അമേരിക്കയിലെ പ്രഥമദിനപത്രമായ പെൻസിൽവേനിയ ഈവനിംഗ് പോസ്റ്റ് 1783ൽ പ്രസിദ്ധീകരിച്ചു തുടങ്ങി. 17-ാംനൂറ്റാണ്ടിന്റെ അവസാനം ജർമ്മനിയിൽമാത്രം മുപ്പത് പത്രങ്ങളുണ്ടായിരുന്നു. അമേരിക്കയിൽ പത്രം ഇറങ്ങുന്നതിന് മൂന്നുവർഷം മുമ്പ് ഇന്ത്യയിൽ നിന്ന് പത്രം തുടങ്ങിയിരുന്നു.

## പത്രങ്ങളുടെ തുടക്കം ഇന്ത്യയിൽ

ചക്രവർത്തിമാരുടേയും രാജാക്കന്മാരുടേയുമൊക്കെ കാലത്ത് വാർത്തകൾ വന്നിരുന്നത് പ്രധാനമായും സഞ്ചാരങ്ങളിലൂടെയായിരുന്നു. വിശാലമായ നാട്ടുരാജ്യങ്ങളുടെ കോണുകളിൽപ്പോലും ഇങ്ങനെ വാർത്തകൾ എത്തിയിരുന്നു. വാർത്തകൾ അടങ്ങിയ കത്ത് എന്ന രീതി മൗര്യന്മാരുടെ ഭരണകാലത്താണ് തുടങ്ങിയതും പ്രചരിച്ചതും. സാമ്രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള പലതരം വാർത്തകൾ പതിവായി രാജകൊട്ടാരത്തിൽ അറിയുന്നതിനായിരുന്നു ഈ സംവിധാനം. അശോക ചക്രവർത്തിക്ക് വാർത്തകൾ ശേഖരിക്കുന്നതിനും അത് വിതരണം ചെയ്യുന്നതിനും അദ്ദേഹത്തിന്റേതായ വഴികളുണ്ടായിരുന്നു. ജനങ്ങൾക്കുള്ള അറിയിപ്പുകളും നിയമങ്ങളുമെല്ലാം അദ്ദേഹം പാറകളിലും കൽത്തൂണുകളിലും എഴുതിവെച്ചു. ഓരോ ദിവസത്തേയും വാർത്തകൾ, വേഗം തുടച്ചുനീക്കാൻ കഴിയുന്ന ചായംകൊണ്ട് ചെറു ചിത്രങ്ങളോടെ ക്ഷേത്രമതിലുകളിൽ വരച്ചുവച്ചിരുന്നു.

ഭാരതത്തിൽ മുഗളന്മാരുടെ വരവോടെയായിരുന്നു വാർത്താവിനിമയരംഗം കാര്യക്ഷമമായത്. എഴുതി തയ്യാറാക്കിയ പലതരത്തിലുള്ള വാർത്താപത്രങ്ങൾ അക്കാലത്ത് പ്രചാരത്തിലുണ്ടായി.

ഇന്ത്യയിൽ ആദ്യത്തെ അച്ചടിയന്ത്രം എത്തിയതിന്റെ പിന്നിൽ രസകരമായൊരു കഥയുണ്ട്. ഇന്ന് എത്യോപ്യ എന്നറിയപ്പെടുന്ന അബിസീനിയായിൽ ക്രിസ്തുമതം പ്രചരിപ്പിക്കുന്ന മതപ്രചാരക സംഘത്തിന് പോർച്ചുഗീസ് രാജാവ് ഒരു അച്ചടിയന്ത്രം സമ്മാനിച്ചു. യാത്രക്കിടയിൽ അസുഖം മൂലം ഗോവയിൽ കപ്പൽ അടുപ്പിച്ചു. കുറെനാൾ ഗോവയിൽ കഴിഞ്ഞ് അവർ തിരിച്ചു പോകാനൊരുങ്ങി. എന്നാൽ പോർച്ചുഗീസ് ഗവർണരുടെ നിർബന്ധം മൂലം അവർക്ക് അച്ചടിയന്ത്രം ഗോവയിൽ ഉപേക്ഷിക്കേണ്ടി വന്നു. 1956 സെപ്തംബറിലായിരുന്നു ഇത്. അച്ചടി ഇവിടെ ആരംഭിച്ചത് 1557ലായിരുന്നു. ഇന്ത്യയിൽ പത്രപ്രവർത്തനത്തിന് തുടക്കം കുറിക്കാൻ മുന്നോട്ടുവന്നത് ഈസ്റ്റ് ഇന്ത്യ കമ്പനിയുമായി തെറ്റിനിന്ന ചില ബ്രിട്ടീഷുകാരായിരുന്നു. കമ്പനിയിലെ വിരുദ്ധ ഗ്രൂപ്പുകൾ തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ പുറത്തുകൊണ്ടുവരാൻ അതിലെ ജീവനക്കാരനായ വില്യം ബോൾട്ട്സ് ആഗ്രഹിച്ചു. അച്ചടക്ക നടപടിക്ക് വിധേയനായി കഴിഞ്ഞിരുന്ന അദ്ദേഹം ഇതിലേക്ക് ഒരു പത്രം തുടങ്ങണമെന്ന ഉദ്ദേശത്തോടെ ജോലി രാജിവച്ചു. 1766 സെപ്തംബറിൽ കൽക്കട്ടയിലെ കൗൺസിൽ ഹൗസിന്റെ വാതിലിൽ ബോൾട്ട്സ് ഒരു നോട്ടീസ് പതിപ്പിച്ചു.

'പൊതുജനങ്ങൾക്ക്

മിസ്റ്റർ ബോൾട്ട്സ് ഈ സമ്പ്രദായം സ്വീകരിച്ചുകൊണ്ട് ജനങ്ങളെ അറിയിക്കുന്നതെന്തന്നാൽ ഈ നഗരത്തിൽ ഒരു അച്ചടിയന്ത്രം ഇല്ലാത്തതിനാൽ ഓരോ ബ്രിട്ടീഷുകാരനും പരമപ്രധാനമായി കരുതുന്ന ബിസിനസ്സ് നടത്തുന്നതിന് വലിയ ബുദ്ധിമുട്ടുണ്ടാകുകയും ബൗദ്ധിക കാര്യങ്ങൾ സമൂഹത്തെ അറിയിക്കുന്നതിന് അങ്ങേയറ്റം ക്ലേശിക്കുകയും ചെയ്യുന്നുണ്ട്. അതിനാൽ അപേക്ഷകൾ ഹാജരാക്കുന്നവർക്ക് പ്രസ്സ്, അച്ചുകൾ മറ്റു ഉപകരണങ്ങൾ എന്നിവ കൈകാര്യം ചെയ്ത് അച്ചടി ബിസിനസ്സിൽ പ്രാഗത്ഭ്യം പ്രകടിപ്പിക്കുന്ന ഏതൊരു വ്യക്തിക്കും പരമാവധി പ്രോത്സാഹനം നൽകുവാൻ അദ്ദേഹം തയ്യാറാണ്. അതോടൊപ്പം പൊതുജനങ്ങൾക്കു താൽപ്പര്യമുള്ള പലകാര്യങ്ങളും കൈയെഴുത്ത് രൂപത്തിൽ ലഭിക്കുന്നതാണ്. അവയുമായി അഭേദ്യമാം വിധം ബന്ധപ്പെട്ട ഏതൊരു വ്യക്തിക്കും അഥവാ ജിജ്ഞാസമൂലം അഥവാ അതിലും മഹത്തായ കാരണങ്ങളാൽ അവയിൽ താൽപ്പര്യം തോന്നുന്ന ഏതൊരാൾക്കും മിസ്റ്റർ ബോൾട്ട്സിന്റെ വീട്ടിൽ വന്ന് അവ വായിക്കുന്നതിനോ പകർപ്പുകൾ എടുക്കുന്നതിനോ അനുവാദം ലഭിക്കുന്നതാണ്. എല്ലാ ദിവസവും രാവിലെ 10നും 12നും ഇടയ്ക്കുള്ള സമയത്ത് ഇതിനുള്ള സൗകര്യം ഉണ്ടായിരിക്കും.

ഒരു പത്രം ആരംഭിക്കുന്നതിനുള്ള പ്രാരംഭനടപടിയെന്ന നിലയിലാണ് ബോൾട്ട്സ് ഈ അറിയിപ്പ് നൽകിയത്. വരാൻപോകുന്ന കുഴപ്പങ്ങൾ മണത്തറിഞ്ഞ് ബംഗാൾ ഗവൺമെന്റ് അദ്ദേഹത്തെ ഉടൻ തന്നെ മദ്രാസിലേക്ക് നാടുകടത്തുകയും തുടർന്ന് യൂറോപ്പിലേക്ക് തിരിച്ചയക്കുകയും ചെയ്തു. പിന്നീട് പത്രപ്രവർത്തനത്തിലേക്ക് കടന്നു വന്നത് ധീരനായ ജെയിംസ് അഗസ്റ്റസ് ഹിക്കിയാണ്.

### ഇന്ത്യയിലെ പ്രഥമ പത്രം–ബംഗാൾ ഗസറ്റ് (1780)

ഇന്ത്യയിൽ വ്യാപാരത്തിനെത്തിയ ബ്രിട്ടീഷ് പൗരനായിരുന്നു ജെയിംസ് അഗസ്റ്റസ് ഹിക്കി. 1775–76 കാലത്ത് വ്യാപാര നഷ്ടംനേരിട്ട അദ്ദേഹത്തിന് ഏറെ കടബാധ്യതകളുണ്ടായി. അത് തീർക്കാനാകാതെ വന്നപ്പോൾ ഹിക്കിയെ അധികാരികൾ തുറങ്കിലടച്ചു. ശിക്ഷ കഴിഞ്ഞിറങ്ങിയ ഹിക്കി ഒരു അച്ചടിശാല ആരംഭിക്കുകയും അതിലൂടെ ആദായമുണ്ടാക്കി മുന്നേറുകയും ചെയ്തു. ഈ അവസരത്തിൽ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാക്കമ്പനിക്കുവേണ്ടിയും അദ്ദേഹം അച്ചടി നിർവ്വഹിച്ചിരുന്നു. ക്രമേണ പത്രപ്രവർത്തനത്തോട് താൽപ്പര്യം തോന്നിയ ഹിക്കി കൽക്കട്ടയിലുളള ബ്രിട്ടീഷുകാർക്കുവേണ്ടി 'ബംഗാൾ ഗസറ്റ് ഓർ കൽക്കട്ട ജനറൽ അഡ്വർടൈസർ' എന്ന പേരിൽ ഒരു ഇംഗ്ലീഷ് വാരിക ആരംഭിച്ചു. അതിന്റെ ആദ്യലക്കം 1780 ജനുവരി 29ന് പുറത്തിറങ്ങി. ഇതിന്റെ സ്ഥാപകൻ, എഡിറ്റർ, പ്രിന്റർ, പ്രമോട്ടർ എല്ലാം ഹിക്കി തന്നെ. ആഴ്ചയിൽ ഒന്നു വീതമിറങ്ങിയിരുന്ന ഈ വാരികയ്ക്ക് 12 ഇഞ്ച് നീളവും 8 ഇഞ്ച് വീതിയുമുള്ള രണ്ട് പേജാണ് ഉണ്ടായിരുന്നത്. വാർത്തയേക്കാൾ പരസ്യത്തിനായിരുന്നു മുൻതൂക്കം.

'ഒരു രാഷ്ട്രീയ വാണിജ്യ വാരിക എല്ലാവർക്കും വേണ്ടി ആരാലും സ്വാധീനിക്കപ്പെടാതെ' എന്ന് പത്രത്തിന്റെ മുകളിൽ അച്ചടിച്ചിരുന്നു. 200 കോപ്പിയാണ് ആദ്യം അടിച്ചത്. കൽക്കട്ട ഗവർണർ വാറൻ ഹേസ്റ്റിംഗിനെതിരേയും അദ്ദേഹത്തിന്റെ സുഹൃത്തും സുപ്രീം കോടതി ചീഫ് ജസ്റ്റീസുമായ അലിജാ ഇംപേയ്ക്ക് എതിരെയും വന്ന വാർത്ത ബംഗാൾ ഗസറ്റിന്റെ അന്ത്യം കുറിച്ചു. 1782ൽ ഹിക്കിയുടെ അച്ചടിശാല ഗവൺമെന്റ് അടച്ചുപൂട്ടിച്ചു.

ഇന്ത്യയിലെ ബ്രിട്ടീഷ് പൗരന്മാരെമാത്രം കണ്ടുകൊണ്ട് ഹിക്കി ഈ വാരിക പ്രസിദ്ധീകരിച്ചതെങ്കിലും ഇന്ത്യയിലെ പത്രപ്രവർത്തനത്തിന്റെ പിതാവ് എന്ന് അദ്ദേഹത്തെ ചില ചരിത്ര ഗവേഷകർ വിശേഷിപ്പിക്കാറുണ്ട്. അതെന്തായാലും അദ്യ പത്രത്തിലൂടെ തന്നെ പത്രസ്വാതന്ത്ര്യത്തിനുവേണ്ടി വിട്ടുവീഴ്ചയില്ലാതെ പോരാടിയ ധീരൻ എന്ന അതുല്യ പദവി അദ്ദേഹം നേടിയെടുത്തു.

'ജേർണലിസം ഇൻ ഇന്ത്യ' എന്ന പുസ്തകത്തിൽ ഭാരതീയ പത്രപ്രവർത്തനത്തിന്റെ പിതാവ് ബക്കിംഗ് ഹാം ആണെന്ന് എഴുതിയിട്ടുണ്ട്. ഇന്ത്യയിലെ പ്രമുഖരായ ആദ്യകാല പത്രപ്രവർത്തകരിൽ ഒരാളായി ജവഹർലാൽ നെഹ്റു ബക്കിംഗ് ഹാമിനെ വിശേഷിപ്പിച്ചിരിക്കുന്നു.

ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ സ്ഥാപകനായ അലൻ ഒക്ടോവിയൻ ഹ്യൂം ഭാരതീയ ദേശീയതയുടെ പിതാവായിരിക്കുന്നതുപോലെ ബക്കിംഗ് ഹാം ആണ് യഥാർത്ഥ ഭാരതീയ പത്രപ്രവർത്തനത്തിന്റെ പിതാവ് എന്നാണ് രംഗസ്വാമി പാർത്ഥ സാരഥി തന്റെ പുസ്തകത്തിലൂടെ പറഞ്ഞുവയ്ക്കുന്നതും. (തുടരും)



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.




# പരാജയത്തിൽ നിന്ന് വിജയത്തിലേക്ക്

നമ്മൾ പഠിക്കുന്നത് പരാജയങ്ങളിൽ നിന്നാണ് വിജയങ്ങളിൽ നിന്നല്ല
– ബ്രോ സ്റ്റോക്കർ

പരാജയങ്ങളെ പലപ്പോഴും ഭയപ്പാടോടുകൂടി നോക്കികാണുന്നവരാണ് പൊതുവെ എല്ലാവരും. പരാജയപ്പെടുമോ എന്ന ഭയം മൂലം ഒന്നിനും ശ്രമിക്കാത്തവരോ ശ്രമങ്ങളിൽനിന്ന് പിൻമാറിയവരോ നിരവധിയാണ്. വ്യക്തിബന്ധങ്ങളുടെ തലത്തിലും കരിയറിലും ബിസിനസ്സിലും വിദ്യാർത്ഥി ജീവിതത്തിലുമൊക്കെ പരാജയം പലപ്പോഴും കരിനിഴൽ വീഴ്ത്താറുണ്ട്. എന്നാൽ ചിലരാകട്ടെ ഇത്തരം പ്രതിബന്ധങ്ങളെയൊക്കെ അവഗണിച്ച് തങ്ങളുടെ ശ്രമം തുടരാറുണ്ട്. എന്നാൽ അവരിൽപോലും ഭൂരിപക്ഷം ഒന്നാമത്തെ പരാജയത്തോടെ പരിശ്രമങ്ങളിൽ നിന്ന് പിൻമാറുന്നതായാണ് കാണുന്നത്. ലോകത്തിൽ വിജയികളുടെ കൂട്ടത്തിൽ എണ്ണപ്പെട്ടവരിൽ ഒട്ടു മുക്കാൽ പങ്ക് പേരും പരാജയത്തിന്റെ കൈപ്പുനീർ ഒരിക്കലെങ്കിലും കുടിച്ചിട്ടുള്ളവരാണ് എന്നതാണ് വസ്തുത. ചെയ്യുന്ന എല്ലാ പ്രവർത്തികളിലും വിജയം ആഗ്രഹിക്കുന്നവരാണ് നാമെല്ലാവരും. വിജയങ്ങൾ ജീവിതത്തിന്റെ ഭാഗമാണ് എന്നത് പോലെ തന്നെയാണ് പരാജയങ്ങളും. പരിശ്രമങ്ങളാകുന്ന നാണയത്തിന്റെ ഇരുവശങ്ങളാണ് വിജയവും പരാജയവും. ചെറിയ ചെറിയ പരാജയങ്ങളെ തട്ടിമാറ്റി മുന്നേറിയ പലരും വലിയ പരാജയങ്ങളുടെ മുന്നിൽ അടിയറവ് പറഞ്ഞ സംഭവങ്ങളും ലോക ചരിത്രത്തിന്റെ ഭാഗമാണ് എന്നോർക്കുക. പരാജയങ്ങളുടെ നിമിഷങ്ങളെ തകർച്ചകളായി കാണാതെ അനുഭവസമ്പത്ത് ആർജിക്കുവാനുള്ള വേദികളാക്കുവാൻ നമുക്ക് സാധിക്കണം. ‘ഒരു പരാജയത്തിൽ നിന്ന് മറ്റൊരു പരാജയത്തിലേക്ക് മടുപ്പ് കൂടാതെ സഞ്ചരിക്കുവാനുള്ള കഴിവാണ് വിജയം’ എന്നാണ് രണ്ടാം ലോക മഹായുദ്ധകാലത്ത് ബ്രിട്ടനെ വിജയത്തിലേക്ക് നയിച്ച പ്രധാനമന്ത്രി വിൻസ്റ്റൺ ചർച്ചിലിന്റെ വാക്കുകൾ.

ജീവിതത്തിൽ പരാജയപ്പെടുവാൻ സാധ്യത കൂടുതലുണ്ടായിരുന്ന നിരവധിയാളുകൾ തങ്ങൾ നേരിട്ട പരാജയങ്ങളെ ചവിട്ടുപടിയാക്കി മുന്നേറിയ നിരവധി ഉദാഹരണങ്ങൾ നമുക്ക് മുൻപിലുണ്ട്. ലോകത്തിലെ ഏറ്റവും കൂടുതൽ കണ്ടുപിടുത്തങ്ങൾ തന്റെ പേരിൽ കുറിച്ച ശാസ്ത്രപ്രതിഭ ആയിരുന്ന തോമസ് ആൽവാ എഡിസൺ കേൾവി ശക്തി കുറഞ്ഞ ആളായിരുന്നു. ‘പഠിക്കാൻ കഴിവില്ലാത്തവൻ’ എന്ന രീതിയിലുള്ള അധ്യാപരുടെയും നാട്ടുകാരുടെയും മുദ്രകുത്തലുകൾക്കിടയിലൂടെയാണ് അദ്ദേഹം വിജയിച്ച് കയറിയത്. ബൾബുണ്ടാക്കാനുള്ള പരിശ്രമത്തിൽ പതിനായിരം തവണ പരാജയപ്പെട്ടതിന് ശേഷമാണ് അദ്ദേഹം ശരിയായി പ്രവർത്തിക്കുന്ന ഇലക്ട്രിക് ബൾബ് കണ്ടുപിടിച്ചത്. അതിനെക്കുറിച്ച് ഒരിക്കൽ എഡിസൺ പറഞ്ഞത് ബൾബുണ്ടാക്കാനുള്ള പരിശ്രമത്തിൽ ഞാൻ ഒരിക്കലും പരാജയപ്പെട്ടിട്ടില്ല മറിച്ച് പതിനായിരം തവണയും എങ്ങനെ ബൾബുണ്ടാക്കരുത് എന്ന് പഠിക്കുകയായിരുന്നു എന്നാണ്. ഐൻസ്റ്റീന്റെ അനുഭവവും സമാനമാണ്. നാല് വയസ്സുവരെ സംസാരിക്കാത്ത ബാലനായിരുന്നു ഐൻസ്റ്റീൻ. പരാജയപ്പെടാനുള്ള മതിയായ കാരണമായിരുന്നു അത് എന്നാൽ പരിശ്രമം കൊണ്ട് നോബൽ സമ്മാനം അടക്കം നേടി. ഏവരും ബഹുമാനിക്കുന്ന ശാസ്ത്രകാരനായി മാറാൻ അദ്ദേഹത്തിനും കഴിഞ്ഞു. ‘വിജയത്തിന് തൊട്ടടുത്തെത്തി എന്നത് തിരിച്ചറിയാതെ പരിശ്രമത്തിൽ നിന്ന് പിൻവാങ്ങുന്നതാണ് മിക്കവരുടെയും ജീവിതത്തിലെ വലിയ പരാജയങ്ങൾ’ എന്നതാണ് തോമസ് ആൽവാ എഡിസണിന്റെ ശ്രദ്ധേയമായ നിരീക്ഷണം

വിജയങ്ങൾ പകർന്നു തരുന്ന പാഠങ്ങളേക്കാൾ കാമ്പുള്ള പാഠങ്ങളാണ് പരാജയങ്ങൾ നമുക്ക് പകരുന്നതെങ്കിലും നമുക്ക് പരാജയത്തെ ഭയമാണ്. എന്നാൽ പരാജിതൻ വിജയത്തിലെത്താതിരിക്കുന്നതിന്റെ ഒന്നാമത്തെ കാരണവും ഭയം തന്നെയാണ്. പരാജയത്തിന്റെ സന്ദർഭങ്ങളിൽ ധീരത കൈവിടാതിരിക്കുക എന്നതാണ് പ്രധാനം. ‘തോൽവിയിൽപോലും ധീരതകാണിക്കുന്നവർ ഒരിക്കൽ അന്തസായി വിജയിക്കുന്നത് കാണാം’ എന്നാണ് റോബർട്ട് കെന്നഡി പറഞ്ഞിരിക്കുന്നത്. ഭയത്തിന് ഇംഗ്ലീഷിൽ 'FEAR' എന്നാണല്ലോ പറയുന്നത്. 'FEAR' ന് നമുക്ക് രണ്ട് പൂർണ്ണ രൂപങ്ങൾ നൽകുവാൻ കഴിയും.

FEAR=Forget Everything And Run അല്ലെങ്കിൽ

FEAR= Face Everything And Rise

ഇതിലേത് അർത്ഥമാണ് ഭയത്തിന് കൊടുക്കേണ്ടത് എന്നത് തികച്ചും വ്യക്തിപരമായ തീരുമാനമാണ്. പരാജയത്തിന്റെയും പരാജയഭീതിയുടെയും സന്ദർഭങ്ങളിൽ നിർഭയത്വം കാത്തു സൂക്ഷിക്കുക എന്നത് പരമ പ്രധാനമാണ്. ഏതെങ്കിലും ശാശ്വതമായ നേട്ടം കൈവരിക്കണമെങ്കിൽ നമുക്ക് നിർഭയത്വം അത്യന്താ

പേക്ഷിതമാണ് എന്നാണ് ഗാന്ധിജി പറഞ്ഞിട്ടുള്ളത്. ഭയത്തെ ജയിക്കുമ്പോഴാണ് വിജയം ഉണ്ടാകുന്നത് എന്നു വേണമെങ്കിലും നമുക്ക് പറയുവാൻ സാധിക്കും. 2016ൽ ബ്രസീലിലെ റിയോഡി ജനീറോയിൽ നടന്ന ഒളിമ്പിക്സ് മത്സരത്തിൽ നീന്തൽ കുളത്തിൽ സ്വർണ്ണം വിരിയിച്ച ആദം പിറ്റി എന്ന നീന്തൽ താരത്തിന് ചെറുപ്പത്തിൽ വെള്ളത്തോട് ഭയമായിരുന്നു. എന്നാൽ ആ ഭയത്തെ വെല്ലുവിളിച്ചപ്പോഴാണ് അദ്ദേഹം ലോകോത്തര നീന്തൽ താരമായി മാറിയത്.

ഒരിക്കൽ ഒരു ശിഷ്യൻ തന്റെ ഗുരുവിനോട് ചോദിച്ചു 'ഗുരോ ദു:ഖവും പരാജയവും എങ്ങനെ ഒഴിവാക്കാൻ സാധിക്കും' അൽപ്പനേരത്തെ നിശബ്ദതയ്ക്കൊടുവിൽ ഗുരു ശിഷ്യനോട് ചോദിച്ചു 'ചൂട് എങ്ങനെ തണുപ്പാക്കി മാറ്റാം' ശിഷ്യൻ മറുപടി പറഞ്ഞു 'സമയം ചെല്ലും തോറും ചൂട് തണുപ്പായി മാറുന്നു' അപ്പോൾ ഗുരു പറഞ്ഞു ചൂട് ഒടുവിൽ തണുപ്പിലെത്തിച്ചേരുന്നു. രാത്രി പകലിലും ഇരുട്ട് വെളിച്ചത്തിലും എത്തിച്ചേരുന്നു. അതുപോലെ തന്നെ ദു:ഖം സന്തോഷത്തിലും പരാജയം വിജയത്തിലും എത്തിച്ചേരുന്നു. കാലത്തിന്റെ പ്രയാണത്തിൽ ഏതു കനത്ത പരാജയവും വിജയമായി മാറുന്നു. ഏത് പരാജിതനും വിജയിയായി മാറുന്നു എന്ന സത്യമാണ് ഗുരു ശിഷ്യനെ പഠിപ്പിച്ചത്. ' ഒരിക്കലും വീഴാതിരിക്കുന്നതിലല്ല മറിച്ച് പിന്നെയും എഴുന്നേൽക്കുന്നതിലാണ് യശ്ശസ്' കൺഫ്യൂഷ്യസ് പറഞ്ഞതാണിവ. 'ജയിക്കാനായി ഒരേ യുദ്ധം പലതവണ പോരാടേണ്ടി വരും' എന്നാണ് മാർഗരറ്റ് താച്ചർ അഭിപ്രായപ്പെട്ടിരിക്കുന്നത്. ജീവിതത്തിൽ പരാജയങ്ങളുടെ കുത്തൊഴുക്കിനെ അതിജീവിച്ച് വിജയിയായ വ്യക്തിയാണ് അമേരിക്കയുടെ മുൻ പ്രസിഡന്റ് എബ്രഹാം ലിങ്കൺ.

21-ാം വയസ്സിൽ ബിസിനസ് പരാജയം

22-ാം വയസ്സിൽ നിയമനിർമ്മാണ സഭയിലേക്ക് നടന്ന തിരഞ്ഞെടുപ്പിലെ പരാജയം

24-ാം വയസ്സിൽ വീണ്ടും ബിസിനസ്സ് പരാജയം

26-ാം വയസ്സിൽ പരാജയം കാമുകിയുടെ മരണത്തിന്റെ രൂപത്തിലെത്തി

34-ാം വയസ്സിൽ അമേരിക്കൻ കോൺഗ്രസ്സിലേക്ക് നടന്ന മത്സരത്തിലെ പരാജയം.

45-ാം വയസ്സിൽ സെനറ്റിലേക്ക് നടന്ന മത്സരത്തിലെ പരാജയം

47-ാം വയസ്സിൽ വൈസ്പ്രസിഡന്റ് സ്ഥാനാർത്ഥിയായുള്ള പരാജയം

49-ാം വയസ്സിൽ വീണ്ടും സെനറ്റിലേക്കുള്ള മത്സരത്തിലെ പരാജയം

52-ാം വയസ്സിൽ 1861ൽ അമേരിക്കയുടെ പതിനാറാമത് പ്രസിഡന്റായുള്ള ത്രസിപ്പിക്കുന്ന വിജയം

'പരാജയത്തിന് നിങ്ങൾ കഴിവ് കെട്ടവനാണ് എന്നർത്ഥമില്ല. നിങ്ങൾ കുറ്റമറ്റവനല്ല എന്നേ അർത്ഥമുള്ളൂ' എന്നാണ് റോബർട്ട് എച്ച് ഷുള്ളർ ചൂണ്ടികാണിക്കുന്നത്. പരാജയത്തെ നോക്കിക്കാണുന്ന രീതിക്ക് വലിയ പ്രാധാന്യമാണുള്ളത്. പരാജിതന്റെ മനോഭാവമാണ് യഥാർത്ഥത്തിൽ ഭാവി വിജയം തീരുമാനിക്കുന്ന യഥാർത്ഥ ഘടകം. 'സംഭവങ്ങളല്ല പ്രതികരണങ്ങളാണ് കുഴപ്പങ്ങളുണ്ടാക്കുന്നത്' എന്നാണ് റോമിൽ ജീവിച്ചിരുന്ന ചിന്തകനും പ്രഭാഷകനുമായ എപ്പിക്റ്റെറ്റസ് നിരീക്ഷിച്ചത്. പുരയ്ക്ക് മീതേ വെള്ളം വന്നാൽ അതുക്ക് മീതേ തോണി എന്നാതായിരിക്കണം നമ്മുടെ മനോഭാവം. "FAIL" എന്ന വാക്കിന് അതി പ്രശസ്തമായ ഒരു പൂർണ്ണ രൂപമുണ്ട് "First Attempt In Learning" 'പഠന പ്രക്രിയയിലെ ആദ്യ ശ്രമം'. ഒരു കുട്ടി നടക്കാൻ പഠിക്കുമ്പോൾ പലതവണ വീഴുന്നു. വീഴാതെ നടക്കാൻ പഠിക്കുക അസാദ്ധ്യമാണ്. എത്ര തവണ വീണകുട്ടിയും ഒരു ദിവസം നടക്കുന്നതായി നമുക്ക് കാണാം. വീഴ്ചകൾ പഠനപ്രക്രിയയുടെ ഭാഗമാണ്. "Failure is the stepping stone to success" 'പരാജയം വിജയത്തിലേക്കുള്ള ചവിട്ടു പടികളാണ്' എന്ന് നാം പലവട്ടം കേട്ടിട്ടുണ്ട്. പരാജയ സമയത്ത് പോസിറ്റീവ് മനോഭാവമോ പോസിറ്റീവ് തിങ്കിങ്ങോ (Positive Thniking) മാത്രം പോരാ മറിച്ച് പോസിബിലിറ്റി തിങ്കിംഗ് (Possibility Thinking) കൂടി വേണ്ടതുണ്ട്. 'കൂടുതൽ ശ്രദ്ധാപൂർവ്വം വീണ്ടും തുടങ്ങാനുള്ള അവസരമാണ് പരാജയം നൽകുന്നത് എന്നതായിരുന്നു കാർ വ്യവസായത്തിലെ കുലപതി ഹെന്റെറി ഫോർഡിന്റെ കാഴ്ചപ്പാട്. അദ്ദേഹം ഒരിക്കൽ ഒരു ബിരുദദാന ചടങ്ങിൽ പങ്കെടുത്ത് പറഞ്ഞത് 'നിങ്ങൾ ഈ യൂണിവേഴ്സിറ്റിയിലെ ഡിസ്റ്റിംഗ്ഷൻ കിട്ടിയ കുട്ടികളെ ബഹുമാനിക്കണം കാരണം അവർ ഈ രാജ്യത്തെ ശാസ്ത്രജ്ഞർ ആകുന്നു. ഫസ്റ്റ്ക്ലാസ്സ് കിട്ടിയവരെയും ബഹുമാനിക്കണം കാരണം അവർ ഈ നാട്ടിലെ അദ്ധ്യാപകരാകുന്നു. നിങ്ങൾ ഈ യൂണിവേഴ്സിറ്റിയിലെ സെക്കന്റ് ക്ലാസ്സ് കിട്ടിയവരെയും ബഹുമാനിക്കണം കാരണം അവർ ഈ രാജ്യത്തെ സർക്കാർ ഉദ്യോഗസ്ഥരാകുന്നു. നിങ്ങൾ ഈ യൂണിവേഴ്സിറ്റിയിലെ തേർഡ് ക്ലാസ്സ് കിട്ടിയവരെ ബഹുമാനിക്കണം കാരണം അവർ ഈ നാട്ടിലെ സ്വകാര്യ സ്ഥാപനങ്ങളിലെ ജീവനക്കാരാകുന്നു അതുപോലെ ഈ യൂണിവേഴ്സിറ്റിയിലെ തോറ്റവരെയും ബഹുമാനിക്കണം കാരണം അവർ സംരംഭകരാകുന്നു'. യൂണിവേഴ്സിറ്റിയിലെ അക്കാദമിക് പ്രകടനം മാത്രമല്ല വിജയപരാജയങ്ങളെ തീരുമാനിക്കുന്നതെന്ന വലിയ സന്ദേശം പകരുവാനാണ് ഫോർഡ് അവിടെ ശ്രമിച്ചത്. മഹാനായ ഡോ.എ.പി.ജെ.അബ്ദുൾ കലാം പറയുന്നത് ശ്രദ്ധിക്കുക 'നിങ്ങളുടെ പങ്കില്ലാതെ നിങ്ങൾക്ക് വിജയിക്കാനാവില്ല. നിങ്ങളുടെ പങ്കോടുകൂടി നിങ്ങൾക്ക് തോൽക്കാനുമാവില്ല' പരാജയം ഒന്നിന്റെയും അവസാനമല്ല എന്ന പക്ഷക്കാരനായിരുന്നു അദ്ദേഹം. 'END' എന്ന വാക്കിന് അദ്ദേഹം കൽപ്പിച്ചു നൽകിയ അർത്ഥം "Effort Never Dies" എന്നും 'No' എന്നതിന്റെ അർത്ഥം "Next Opportunity" എന്നുമായിരുന്നു.

പരാജയപ്പെടാൻ സാധ്യതയുള്ളവർ വിജയിക്കുമ്പോൾ വിജയത്തിന് മാധുര്യമേറും എന്ന് നമുക്ക് പറയുവാൻ സാധിക്കും. ലോകോത്തക സംഗീതജ്ഞനായ ബീഥോവൻ തന്റെ കേൾവി ശക്തി പൂർണ്ണമായും നഷ്ടപ്പെട്ടതിനു ശേഷം അഞ്ച് സിംഫണികൾക്ക് സംഗീതം കൊടുക്കുകയുണ്ടായി ഫ്രാങ്കിളിൻ ഡി റൂസ്വെൽറ്റ് മുപ്പത്തിയൊൻപതാം വയസ്സിൽ ശരീരം തളർന്ന് പോയ ആളായിരുന്നു. എന്നാൽ വർഷങ്ങൾക്ക് ശേഷം ശരീരത്തിന്റെ ആരോഗ്യം വീണ്ടെടുത്ത് നാല് തവണ അമേരിക്കൻ പ്രസിഡന്റായ മഹാനാണ്. കോമ്പല്ലനായ കൺഠമുഴ പുറത്തേക്ക് തള്ളി നിന്നിരുന്ന ക്ലിന്റെ ഈസ്റ്റ് വുഡ് എന്ന നടന് ലോകസിനിമയിൽ ശ്രദ്ധേയനായ വേഷങ്ങൾ ചെയ്യുവാൻ കഴിഞ്ഞിട്ടുണ്ട്. ഒരിക്കൽ 'ഇമാജിനേഷൻ കുറവ്' എന്ന പറഞ്ഞ് പത്രസ്ഥാപനത്തിലെ ജോലിയിൽ നിന്ന് പിരിച്ചു വിടപ്പെട്ട ആളായിരുന്നു വാൾട്ട് ഡിസ്നി. ക്രിക്കറ്റ് പ്രേമികളുടെ ആരാധനാപാത്രമായ സച്ചിൻ തെണ്ടുൽക്കർ പത്താം ക്ലാസ്സ് പരീക്ഷയിൽ പരാജയപ്പെട്ട ആളായിരുന്നു.

ഹാരിപോർട്ടർ എന്ന കൃതി ജെ.കെ.റൗളിങ്ങ് ഏകദേശം പന്ത്രണ്ടോളം പ്രസാധകർക്ക് അയക്കുകയുണ്ടായി അവരെല്ലാം അത് നിരസിച്ചു. അതിനുശേഷമാണ് അത് പ്രസിദ്ധീകരിച്ചത്. ബ്ലൂം ബെർഗ് പബ്ലീഷിംഗ് ഹൗസ് ആണ് അത് പ്രസിദ്ധീകരിച്ചത്. ആ സ്ഥാപനത്തിന്റെ എഡിറ്ററുടെ എട്ടു വയസ്സുകാരിയായ മകൾ ഹാരി പോട്ടറുടെ ആദ്യ ചാപ്റ്റർ വായിച്ചതിന് ശേഷം രണ്ടാമത്തെ ചാപ്റ്റർ

ശേഷം പേജ് 33 ൽ

# ലോകം കീഴടക്കിയ ബ്രാൻഡ് നെയിമുകൾ




## സാംസങ്ങ്

ലോകത്തിലെ ഏറ്റവും വലിയ പത്താമത്തെ കമ്പനിയാണ് സാംസങ്ങ്. ദക്ഷിണ കൊറിയയുടെ മൊത്ത വരുമാനത്തിന്റെ 17 ശതമാനം സാംസങ്ങിൽ നിന്നുള്ളതാണെന്നു പറയുമ്പോൾ ആ കമ്പനിയുടെ വലിപ്പം ഊഹിക്കാവുന്നതേയുള്ളൂ.

സാംസങ്ങ് എന്ന പേരു കേൾക്കാത്തവർ ചുരുക്കമായിരിക്കും. വസ്ത്രം, രാസവസ്തുക്കൾ, കൺസ്യൂമർ ഇലക്ട്രോണിക്സ്, ഓട്ടോമോട്ടീവ്, മെഡിക്കൽ എക്യുപ്മെന്റ്സ്, സെമികണ്ടക്ടേഴ്സ്, സോളിഡ് സ്റ്റേറ്റ്ഡ്രൈവ്, ഡ്രാം (Dynamic Random Access Memory), കപ്പൽ, ഗാർഹിക ഉപകരണങ്ങൾ, ടെലികമ്യൂണിക്കേഷൻ ഉപകരണങ്ങൾ എന്നിങ്ങനെ ലോകം മുഴുവൻ വിപണിയാക്കിയിരിക്കുന്ന കമ്പനിയാണ് സാംസങ്ങ്.

സാംസങ്ങ് എന്ന കൊറിയൻ വാക്കിന്റെ അർത്ഥം മൂന്നുനക്ഷത്രങ്ങൾ എന്നാണ്. 1938ൽ ലി ബ്യൂങ്ങ്ചുൾ ആണ് സാംസങ്ങ് ആരംഭിച്ചത്. അദ്ദേഹത്തിന്റെ കുടുംബം ഉറിയോങ്ങ് കൗണ്ടിയിൽ (ജപ്പാൻ അധിനിവേശ കൊറിയ - ഇന്ന് ദക്ഷിണകൊറിയ) നിന്ന് ദേഗു നഗരത്തിലേയ്ക്കു കുടിയേറിപ്പാർത്തു. ദേഗു സിറ്റിയിലാണ് ചുൾ ലീ സ്ഥാപനം തുടങ്ങിയത്. ആദ്യത്തെ പേര് സാംസങ്ങ് സാഘോ എന്നായിരുന്നു.

ഉണക്കമത്സ്യവും പഴങ്ങളും പച്ചക്കറികളും ബെയ്ജിംഗ്, മഞ്ജൂറിയ തുടങ്ങിയ നാടുകളിലേക്ക് അയക്കുകയായിരുന്നു പ്രവർത്തനം. കമ്പനി അഭിവൃദ്ധിപ്പെട്ടു. 1947 ൽ ഹെഡ് ഓഫീസ് സോൾ നഗരത്തിലേക്ക് ലീ മാറ്റി. കൊറിയൻ യുദ്ധം തുടങ്ങി. ലീക്കു സോൾ വിടേണ്ടി വന്നു. ബുസാൻ നഗരത്തിൽ ഒരു ഷുഗർ റിഫൈനറി സ്ഥാപിച്ചു. ചിൽ ജെദാങ്ങ് (Cheil Jedang) എന്ന പേരിൽ 1954ൽ ദേഗു നഗരത്തിലെ ചിംസാൻ ഡോങ്ങിൽ (Chimsan-dong) ചിൽ മോജി (Cheil mojik) എന്ന പേരിൽ ഒരു വലിയ വ്യവസായ പ്ലാന്റ് നിർമ്മിച്ചു. കൊറിയയുടെ ചരിത്രത്തിലെ ഏറ്റവും വലിയ വൂളൻ മിൽ ആണത്.

1969ൽ ആണ് സാംസങ്ങ് ഇലക്ട്രിക്കൽ ഉൽപ്പന്നങ്ങളുടെ വ്യാപാരത്തിലേക്കും വന്നത്. സാംസങ്ങ് - സാനിയോ ഇലക്ട്രോണിക്സ് പ്രശസ്തിയിലേക്കുയർന്നു. 1977ൽ ഇത് സാംസങ്ങ് ഇലക്ട്രോണിക്സിൽ ലയിച്ചു. 1970ൽ ബ്ലാക്ക് & വൈറ്റ് ടെലിവിഷൻ സെറ്റുകൾ നിർമ്മിച്ചു. തുടർന്ന് ഗൃഹോപകരണങ്ങളായ മൈക്രോവേവ് അവൻ, വാഷിംഗ് മെഷീൻ, ഫ്രിഡ്ജ്, കളർ ടി.വി. എന്നിവ നിർമ്മിച്ചു.1983ൽ കമ്പ്യൂട്ടറുകളുടെ നിർമ്മാണവും തുടങ്ങി.

1987ൽ ലീ അന്തരിച്ചപ്പോൾ സാംസങ്ങ് നാലു ഗ്രൂപ്പുകളായി പിരിഞ്ഞു. സാംസങ്ങ്, ടിൻസെഗേ, സി.ജി, ഹൻ സോൾ എന്നിവയാണ് അവ. സാംസങ്ങിന് മറ്റു ഗ്രൂപ്പുകളുമായി ഇപ്പോൾ ബന്ധമില്ല.

### സാംസങ്ങ് ഇന്ത്യയിൽ

1995ലാണ് സാംസങ്ങ് ഇന്ത്യയിലെത്തുന്നത്. വീഡിയോകോൺ ഗ്രൂപ്പിലെ വേണുഗോപാൽ ധൂതിന്റെ RCSPL (റീസണബിൾ കമ്പ്യൂട്ടർ സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ്)ന്റെ ഷെയറുകൾ സാംസങ്ങ് വാങ്ങി. 51:49 എന്ന അനുപാതത്തിലായിരുന്നു ആ ബിസിനസ്സ്. 1998ൽ RCSPL ന്റെ ഷെയർ 26 ശതമാനമായി


ലി ബ്യൂങ്ങ്ചൂൾ


ലീ കുൻഹി


ലീ ജെ യുങ്

കുറഞ്ഞു. ബാക്കി സാംസങ്ങ് വാങ്ങി കൂട്ടി. ഉത്തരേന്ത്യയിൽ നിന്ന് ഇന്ത്യയൊട്ടാകെ പ്രവർത്തനം വ്യാപിപ്പിച്ചു. 2000ൽ ഇന്ത്യയിലെ ആദ്യത്തെ R&D സെന്റർ സാംസങ്ങ് നോയിഡയിൽ ആരംഭിച്ചു. പിന്നെയതിന്റെ പ്രവർത്തനം ഇന്ത്യ, മിഡിൽ ഈസ്റ്റ്, സൗത്ത് ഈസ്റ്റ്, ഏഷ്യ എന്നിവിടങ്ങളിലേയ്ക്കായി വ്യാപിപ്പിച്ചു. ഇലക്ട്രോണിക്സിലെ മികവിനുള്ള ഭാരത സർക്കാരിന്റെ അവാർഡ് 2002ൽ സാംസങ്ങ് നേടി. 2013ൽ സാംസങ്ങിന് ഇന്ത്യയിൽ നിന്നുള്ള വരുമാനം 38,000 കോടി രൂപയായിരുന്നു.

ടാബ്ലെറ്റ്, സ്മാർട്ട് ഫോൺ എന്നിവയാണ് സാംസങ്ങ് ഇന്ത്യയിൽ ഏറ്റവും കൂടുതൽ വിറ്റഴിക്കുന്നത്. അത് ഇന്ത്യയിൽ നിന്നുള്ള വരുമാനത്തിന്റെ നാലിൽ മൂന്നു ഭാഗമാണ്. ഇന്ത്യയിലെ സ്മാർട്ട് ഫോൺ വിപണിയുടെ 21.5ശതമാനമാണിത്.

ലോക സ്മാർട്ട് ഫോൺ വിപണിയുടെ മൂന്നിൽ ഒന്ന് സാംസങ്ങിന്റെ കയ്യിലാണ്. അതായത് ലോകത്തിൽ ഏറ്റവും കൂടുതൽ വിൽക്കപ്പെടുന്ന സ്മാർട്ട് ഫോൺ സാംസങ്ങിന്റേതാണ്. എല്ലാ ഒരു മിനിറ്റിലും നൂറിലധികം സാംസങ്ങ് ടി.വികൾ ഈ ഭൂഗോളത്തിൽ വിൽക്കപ്പെടുന്നു.

ലോകത്തിലെ ആദ്യത്തെ mp3 ഫോണും ഡിജിറ്റൽ ടിവിയും സാംസങ്ങിന്റേതാണ്. ലോകത്തിലെ ഏറ്റവും ഉയരം കൂടിയ കെട്ടിടങ്ങളായ ബുർജ് ഖലീഫ, പെട്രോണാസ് ടവർ, തായ്പെയ് 101 തുടങ്ങിയവ നിർമ്മിച്ചത് സാംസങ്ങിന്റെ നിർമ്മാണ കമ്പനികളാണ്.

ദക്ഷിണ കൊറിയയുടെ മൊത്ത വരുമാനത്തിന്റെ 17 ശതമാനം സാംസങ്ങിൽ നിന്നുള്ളതാണെന്നു പറയുമ്പോൾ ആ കമ്പനിയുടെ വലിപ്പം ഊഹിക്കാവുന്നതേയുള്ളൂ.

2014ലെ കണക്കനുസരിച്ച് സാംസങ്ങിന്റെ ആസ്തി 529.5 ബില്യൻ ഡോളറും വരുമാനം 305 ബില്യൻ ഡോളറും ലാഭം 22.1 ബില്യൻ ഡോളറുമാണ്.

ലീ ബ്യൂങ്ങ്ചൂൾ 80 വർഷങ്ങൾക്കു മുമ്പ് 1938 മാർച്ച് ഒന്നിന് 40 ജോലിക്കാരുമായി ആരംഭിച്ച കൊച്ചു സ്ഥാപനം ഇന്ന് ലോകം മുഴുവൻ പടർന്നു കീഴടക്കി 4,89,000 ജീവനക്കാരുള്ള പ്രസ്ഥാനമായി മാറി.

ലീ കുൻഹി ചെയർമാനും ലീ ജെ യുങ് വൈസ് ചെയർമാനുമാണ്. സൗത്ത് കൊറിയയിലെ സിയോളിൽ സാംസങ്ങ് ഇലക്ട്രോണിക്സ് ബിൽഡിംഗിന്റെ നാൽപ്പതാം നിലയിലാണ് ഹെഡ് ക്വാർട്ടേഴ്സ്. ●

ബാറ്റൺ ബോസ്

31 ാം പേജിന്റെ തുടർച്ച

ആവശ്യപ്പെട്ടതോടു കൂടിയാണ് പ്രസിദ്ധീകരണത്തിനുള്ള സാധ്യത തെളിഞ്ഞത്. 'മനുഷ്യന്റെ മഹത്വം പരീക്ഷിക്കപ്പെടുന്ന അവസരങ്ങളാണ് കഷ്ടപ്പാടുകളുടെ ദിനങ്ങൾ എന്നാണ് പാസ്ക്കൽ ചൂണ്ടിക്കാണിക്കുന്നത്.

പരാജയം ഉണ്ടാകും എന്ന സംശയത്തിൽ ഒന്നും ചെയ്യാതിരിക്കുന്നവരെ നമുക്കറിയാം. എന്നാൽ അത് അർത്ഥരഹിതമായ പ്രവർത്തിയാണ് എന്നതാണ് യാഥാർത്ഥ്യം. 'കാറ്റ് നോക്കിയിരിക്കുന്നവൻ വിതയ്ക്കുകയോ മേഘങ്ങളെ നോക്കിയിരിക്കുന്നവൻ കൊയ്യുകയോ ഇല്ല' എന്നാണ് ബൈബിൾ പറയുന്നത്. കൊളംബസിനെപ്പോലെ പരാജയപ്പെടുക എന്നൊരു പ്രയോഗമുണ്ട്. അതിന്റെ ഉത്ഭവം പ്രസക്തമാണ്. ക്രിസ്റ്റഫർ കൊളംബസ് യൂറോപ്പിൽ നിന്ന് പടിഞ്ഞാറോട്ട് കപ്പലോടിച്ചത് ഇന്ത്യയിലെത്തി സുഗന്ധവ്യഞ്ജനങ്ങളും മറ്റും ശേഖരിക്കാനായിരുന്നു. എന്നാൽ അദ്ദേഹത്തിന് അത് സാധിച്ചില്ല. ആ അർത്ഥത്തിൽ അദ്ദേഹം പരാജയപ്പെട്ടു. എന്നാൽ ആ കപ്പൽ യാത്രയിൽ ക്യൂബ, ജമൈയ്ക്ക, അമേരിക്ക, ഹോണ്ടൂറാസ് തുടങ്ങി നിരവധി രാജ്യങ്ങൾ കണ്ടെത്തി അദ്ദേഹം വിജയിക്കുകയാണുണ്ടായത്.

പരാജയവും പ്രതിസന്ധികളും അനുഭവങ്ങൾ ഉണ്ടാക്കിയെടുക്കുവാനുള്ള മികച്ച അവസരമാണ്. പരാജയങ്ങളിലൂടെയായിരുന്നു വിജയികൾ കരുത്താർജിച്ച് ഒടുക്കം വിജയം കൈപ്പിടിയിലൊതുക്കിയത്. ഒരിക്കൽ ഒരാൾ പൂമ്പാറ്റയ്ക്ക് പുറത്തേക്ക് വരാൻ പാകത്തിൽ അതിന്റെ കൊക്കൂൺ വലുതാക്കി കൊടുത്തു. അത് വേഗത്തിൽ പുറത്തേക്ക് വന്നെങ്കിലും അതിന് പറക്കാൻ കഴിഞ്ഞില്ല. പരാജയങ്ങളും ബുദ്ധിമുട്ടുകളും ജീവിതത്തിന്റെ ഭാഗമാണെന്നും അത് നമ്മെ കരുത്തുള്ളവരാക്കി മാറ്റുമെന്നും നാം തിരിച്ചറിയേണ്ടതുണ്ട്. പരാജയത്തോടുള്ള മനോഭാവം മാറ്റിയാൽ ശക്തമായി തിരിച്ചുവരുവാൻ ഏത് പരാജിതനും സാധിക്കും. പരാജയങ്ങൾ നമ്മെ അനുഭവസമ്പത്തിന്റെ ഉടമകളാക്കുന്നു, ധീരതയുള്ളവരാക്കുന്നു, അറിവും പക്വതയുമുള്ളവരാക്കുന്നു. പരാജയങ്ങൾ ഉണ്ടാകുമ്പോൾ പദ്ധതികൾ ഭേദഗതി ചെയ്യുക ഉചിതമാണ്. പ്ലാൻ എ പരാജയപ്പെടുമ്പോൾ പ്ലാൻ ബി പരീക്ഷിക്കാവുന്നതേയുള്ളൂ. പരാജയങ്ങളുടെ അടിത്തട്ട് കാണുമ്പോൾ അവിടെ വിജയത്തിന്റെ അടിത്തറ പാകുവാൻ നമുക്ക് സാധിക്കേണ്ടതുണ്ട്. അണുബോംബാക്രമണത്തിൽ ഹിരോഷിമ നഗരം മുഴുവൻ ചാമ്പലായപ്പോഴും ബാക്കിയായ ഒരു മരത്തെപ്പറ്റി നാം കേട്ടിട്ടുണ്ട് ജിങ്കോ മരം എന്നായിരുന്നു അതിനെ വിളിച്ചിരുന്നത്. 'പ്രത്യാശയുടെ മരം' എന്നായിരുന്നു അതിന്റെ അർത്ഥം. ഓരോ പരാജിതനും ഒരു ജിങ്കോ മരമാവാൻ പരിശ്രമിക്കേണ്ടതുണ്ട്. പരാജയത്തിന്റെ സന്ദർഭങ്ങളിൽ ഒരു കാര്യം നമുക്ക് വിസ്മരിക്കാതിരിക്കാം. ദൈവം നമുക്ക് സമ്മാനങ്ങൾ തരുന്നത് മുള്ളുകളടങ്ങിയ കൂട്ടിലാണ്. ●



**അരുൺ ജോർജ്ജ് മാമ്പ്ര**
അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com





സക്സസ് പിരമിഡ്



# കോടികൾ കൊയ്ത ഭക്തി ചായ

സ്വന്തം ചിന്തകളെ മനസ്സിലാക്കാനും നമ്മുടെ അധീനതയിലാക്കാനും നമുക്ക് കഴിഞ്ഞാൽ അപ്പോൾ സ്വന്തം യാഥാർത്ഥ്യങ്ങളെ എങ്ങിനെ സൃഷ്ടിക്കാനാകുമെന്ന് നമുക്ക് മനസ്സിലാകും. അതാണ് നമ്മുടെ സ്വാതന്ത്ര്യവും ശക്തിയും. - മാർസി ഷിമോഫ്

എന്തുതന്നെയായാലും ഒരു വ്യക്തിക്ക് കാര്യങ്ങൾ ഉൾക്കൊള്ളാനും അത് പ്രാവർത്തികമാക്കാനും ഒരു പരിധിവരെയേ കഴിയൂ എന്നൊരു തെറ്റായ ധാരണ എങ്ങനെയോ സമൂഹത്തിൽ വ്യാപകമായി പ്രചരിച്ചു പോയി. ഈ ചിന്താഗതി നിങ്ങളുടെ മനസ്സിനെ വലിയ സ്വപ്നങ്ങളിൽ നിന്നൊക്കെ പിന്തിരിപ്പിക്കും.

എന്താണ് നിങ്ങളിലെ ഏറ്റവും വലിയ കഴിവ്? ഇത് സ്വയം ഒന്നു ചോദിച്ചു നോക്കുക. ധൈര്യവും ബുദ്ധിശക്തിയുമാണ് ഏറ്റവും മികച്ച കഴിവുകളെന്ന് ചിലർ പറഞ്ഞേക്കാം. സ്ഥിരോത്സാഹം, കഠിനാദ്ധ്വാനം, സമർപ്പണ മനോഭാവം ഇവയൊക്കെയാണ് ഏറ്റവും മികച്ചതെന്ന് മറ്റു ചിലർ ഉറപ്പിക്കുന്നു. ഇവയെല്ലാം മികച്ച കഴിവുകൾ തന്നെ. സംശയമില്ല. എന്നാൽ ഏറെ കുറഞ്ഞ ശതമാനത്തിലേ നാം ഇത് ഉപയോഗിക്കാറുള്ളൂ എന്നതല്ലെ പരമമായ സത്യം!

അനാവശ്യ പിരിമുറുക്കം ഉണ്ടാക്കും. ആഗ്രഹിച്ചാലും അത് പലതും നിങ്ങൾക്ക് ലഭിക്കാതെ പോകുന്നു. നിങ്ങൾ അതിർത്തി നിശ്ചയിച്ചിരിക്കുന്നത് നിങ്ങളുടെ മനസ്സിലാണ്. മനസ്സിനെ തൊട്ടുണർത്തി സംരംഭക പ്രതിഭയെ പ്രോജ്വലിപ്പിക്കുകയാണ് വേണ്ടത്.

എനിക്ക് വ്യത്യസ്തമായി ചെയ്യാൻ കഴിയുന്ന കാര്യങ്ങൾ എന്തൊക്കെയാണ്? - ഈ ചിന്ത പല ആവർത്തിയാകുമ്പോൾ അത്ഭുതകരമായ ആശയങ്ങൾ ഉയർന്നു വരാൻ തുടങ്ങും. അതിൽ ഏറ്റവും ഇണങ്ങിയത് ഏതെന്ന് കണ്ടെത്തുക. എന്നിട്ടത് പ്രാവർത്തികമാക്കാൻ കഴിയുമെന്ന് ദൃഢമായി വിശ്വസിക്കുക. അപ്പോൾ ആ ശക്തി നിങ്ങളിൽ എത്തിച്ചേരും. മറിച്ച് അത് സാധിക്കില്ലെന്നു വിശ്വസിച്ചാൽ ഒരിക്കലുമതിന് കഴിയുകയില്ല. ആശയത്തിൽ നൂതനത്വമുണ്ടാകണം. വിശ്വാസത്തോടെയുള്ള പ്രവർത്തനം എല്ലാ പദ്ധതികളേയും പൂർണ്ണതയിലെത്തിക്കും. അനുകരണം കഴിവതും ഒഴിവാക്കുകയും വേണം.

നിങ്ങൾക്ക് അറിയാവുന്നതിലപ്പുറം സിദ്ധിയും കഴിവും നിങ്ങളിൽ മറഞ്ഞിരിപ്പുണ്ട്. അവ തുരുമ്പെടുക്കാതെ നോക്കുക. ഉപയോഗിച്ചു തുടങ്ങുക. ഇതുമാത്രമാണ് അതിന് പ്രതിവിധി. നിങ്ങളുടെ കഴിവുകൾ വികസിപ്പിക്കാൻ കഴിയുമെന്ന് നിങ്ങളോടുതന്നെ പലവട്ടം പറയുക. നിങ്ങളുടെ ഉപബോധ മനസ്സിനെ ഒരിക്കലും നിങ്ങൾ തന്നെ തീർത്ത തടവറയിൽ ഇടരുത്. തടവറ പൊളിച്ച് അന്തർലീനമായ കഴിവുകൾ പുറത്തെടുക്കുക. സ്വന്തം കഴിവും കഴിവുകേടും വ്യക്തമായി തിരിച്ചറിയുകയും മറ്റുള്ളവരുടെ കഴിവറിഞ്ഞ് അത് ഉപയോഗിക്കുകയും ചെയ്താൽ ഒരു സംരംഭകന് വിജയം കൊയ്യാനാകും.

സംരംഭകന് തന്റേയും മറ്റുള്ളവരുടേയും ഗുണഗണങ്ങളെ തിരിച്ചറിയാൻ അപാരമായ ഇച്ഛാശക്തി വേണം. ഒപ്പം തന്നെ ചില ഇച്ഛകളുടെ മേൽ കടിഞ്ഞാണിടണം. അതില്ലെങ്കിൽ കടിഞ്ഞാണില്ലാത്ത കുതിരകളെപ്പോലെ നിയന്ത്രണം തെറ്റും. ബോധപൂർവ്വവും നിരന്തരവുമായ ശ്രമം കൊണ്ടേ ഇത്തരം നിയന്ത്രണം കൈവരൂ.

'എന്നെക്കൊണ്ട് കഴിയും' എന്ന ദൃഢനിശ്ചയമാണ് ആത്മവിശ്വാസമായി പരിണമിക്കുന്നത്. കഴിയുമെന്ന വിശ്വാസം. സ്വന്തം കഴിവിലുള്ള ഉറച്ച വിശ്വാസത്തിൽ അധിഷ്ഠിതമായ ചിന്താഗതി, അതാണ് ആത്മവിശ്വാസം.

തനിക്ക് കഴിയില്ലെന്നു തോന്നുന്ന കാര്യങ്ങൾ സംരംഭകൻ വീണ്ടും വീണ്ടും ചെയ്യാൻ ശ്രമിക്കണം. ഒരിക്കൽ പരാജയപ്പെട്ടു എന്നു കരുതുക. അതോടെ കട്ടയും പടവും മടക്കി മുങ്ങരുത്. വീണ്ടും വീണ്ടും ശ്രദ്ധയോടെ അതു ചെയ്യുക. അപ്പോൾ വിജയിക്കാൻ കഴിയും. ഒരു പ്രാവശ്യം വിജയിച്ചാൽ ഉന്മേഷവും ഉത്സാഹവും ഏറും. അത് കുറെക്കൂടി ആത്മധൈര്യം പ്രദാനം ചെയ്യും.

## ബ്രൂക്ക് എഡ്ഡിയും ഭക്തി ചായയും

അങ്ങ് കോളറാഡോയിൽ ഹിപ്പി സംസ്കാരത്തിൽ വളർന്ന മാതാപിതാക്കളുടെ മകളായി ജനിച്ച ബ്രൂക്ക് എഡ്ഡി, ആത്മവിശ്വാസം ഒന്നുകൊണ്ടു മാത്രം കോടീശ്വരിയായ കഥയിങ്ങനെ. അതിനായി ആ പെൺകുട്ടി തെരഞ്ഞെടുത്തത് ചായക്കച്ചവടം. ഒരിക്കൽ ഇന്ത്യയിൽ വന്ന് ചായകുടിച്ച് ചായയുടെ

കടുത്ത ആരാധികയായി മാറി ബ്രൂക് എഡ്ഡി എന്ന അമേരിക്കൻ വനിത. അവൾ സ്വന്തം നാട്ടിൽ പോയി തുടങ്ങിയത് ചെറിയ രീതിയിലുള്ള ഒരു ചായ കച്ചവടം. എന്നാലീ ചായ വിൽപ്പന എന്നത് അത്ര മോശം ബിസിനസ് അല്ലെന്ന് ചുരുങ്ങിയ കാലം കൊണ്ട് എഡ്ഡി തെളിയിക്കുകയും ചെയ്തു. കോടീശ്വരിയായി മാറിയ എഡ്ഡി ചായവിൽപനയിലൂടെ മാത്രം ഇപ്പോൾ ഏഴു ദശലക്ഷം ഡോളറിന്റെ ഉടമയുമായി.

ബിസിനസിന്റെ ആശയവും തുടക്കവും നമ്മുടെ ഇന്ത്യയിൽ നിന്നായതുകൊണ്ട് തന്റെ കച്ചവടത്തിൽ ഇന്ത്യക്കാരുടേതുപോലുള്ള ചില ട്രിക്കുകളും ഉൾപ്പെടുത്തി. വിലകുറഞ്ഞതോ, മായം ചേർത്തതോ ആയ ചായപ്പൊടിയും മറ്റും ഉപയോഗിച്ചല്ല കക്ഷി ലാഭം കൊയ്തത്. നമ്മുടെ നാട്ടിൽ 'ഭക്തി' തലക്കു പിടിച്ചാൽ ജനം എന്തും ചെയ്യുമെന്ന തിരിച്ചറിവാണ് അത്. അതുകൊണ്ടുതന്നെയാണ് എഡ്ഡി തന്റെ ചായക്കമ്പനിക്ക് ഭക്തി ചായ എന്നാണ് പേരിട്ടത്.

2007ൽ തുടങ്ങിയ ചായക്കമ്പനിയുടെ ആദ്യ കച്ചവടം അടുത്ത കഫേകളിൽ ചായ വിതരണമായിരുന്നു. എന്നാൽ ആ ശ്രമം വിജയിച്ചില്ല. പക്ഷെ എഡ്ഡി നിരാശയാകാതെ വിൽപനയ്ക്ക് മറ്റു വഴികൾ ആലോചിച്ചു.

അങ്ങനെയാണ് എഡ്ഡി സ്വന്തം കാറിന്റെ പിൻ സീറ്റിൽ കട തുടങ്ങി വിൽപ്പന ആരംഭിച്ചത്. ഇതു തന്നെയാണ് ഇപ്പോൾ എഡ്ഡിയെ കോടീശ്വരിയാക്കി മാറ്റിയിരിക്കുന്നത്.

കൊളാറാഡോയിൽ ജനിച്ചെങ്കിലും വളർന്നത് മിഷിഗനിലാണ്. അതുകൊണ്ടു തന്നെ ഇന്ത്യയുമായി കക്ഷിക്ക് യാതൊരു ബന്ധവുമില്ല. എന്നിട്ടും അവർ ഇന്ത്യയെ വല്ലാതെ ഇഷ്ടപ്പെടുന്നു. ഓരോ തവണയും ഇന്ത്യ സന്ദർശിക്കുമ്പോൾ പുതിയ കാര്യങ്ങൾ മനസ്സിലാക്കുന്നു. ഒപ്പം പുതുമ നിറഞ്ഞ ആശയങ്ങൾ കൈവരികയും ചെയ്യുന്നതായും എഡ്ഡി പറയുന്നു.

2002 ൽ ഇന്ത്യ സന്ദർശിച്ചതോടെയാണ് എഡ്ഡി ചായയുടെ രുചിയിൽ വീണു പോകുന്നത്. 2006 ൽ കോളറാഡോയിൽ തിരിച്ചെത്തിയപ്പോൾ അവിടെയെങ്ങും അവർ പ്രതീക്ഷിച്ച രുചിയുള്ള ചായ കിട്ടാനുണ്ടായിരുന്നില്ല. പ്രാദേശിക കഫേകൾ വിളമ്പിയിരുന്ന ചായക്ക് ഇന്ത്യൻ ചായയുടെ ഏഴയലത്തെത്തുന്ന രുചിയേ ഉണ്ടായിരുന്നില്ല. ഭക്തി അന്വേഷണങ്ങളുടെ ഭാഗമായി ഇന്ത്യയിലെത്തിയ എഡ്ഡി ആ പേര് തന്നെയിട്ട് കമ്പനി തുടങ്ങി. ഒരു വർഷത്തിനുള്ളിൽ തന്നെ 'ഭക്തി ചായ്' ഒരുപാട് കസ്റ്റമേഴ്സിനെ നേടിയെടുക്കുകയും സ്വന്തമായി വെബ്സൈറ്റ് ഉണ്ടാക്കുകയും ചെയ്തു.

എന്തെങ്കിലും പുതുതായി ചെയ്യണമെന്ന ആഗ്രഹമാണ് അവരെ വിജയിച്ച ഒരു ബിസിനസ്സുകാരിയാക്കി മാറ്റിയത്. ഇരട്ടക്കുഞ്ഞുങ്ങളെ വളർത്തുന്ന സിംഗിൾ മദറാണ് എഡ്ഡി. ഉണ്ടായിരുന്ന ജോലി ഉപേക്ഷിച്ചാണ് നല്ല ചായയുണ്ടാക്കുന്ന കലയിലേക്ക് അവർ മാറിയത്. 2014 ൽ എന്റർപ്രണർ മാഗസിന്റെ എന്റർപ്രണർ ഓഫ് ദ ഇയർ മത്സരത്തിൽ അവസാന അഞ്ചിലെത്താൻ പാകത്തിൽ എഡ്ഡി വളർന്നത്. സ്വന്തം ഇഷ്ടത്തിനു പുറകേ പോകാനും റിസ്ക് എടുക്കാനുമുള്ള ആത്മവിശ്വാസത്തിന്റെ ബലത്തിലാണ് എഡ്ഡി എല്ലാം നേടിയത്. ഇന്ന് കൊളറാഡോ ആസ്ഥാനമായ ഭക്തി ചായ ഇപ്പോൾ രണ്ട് മില്ല്യൺ ഡോളറിന്റെ വിൽപന നടത്തുന്നുണ്ട്.

ഓർക്കുക നമ്മുടെ എല്ലാ പരാജയങ്ങളുടേയും മുഖ്യകാരണം ആത്മവിശ്വാസം ഇല്ലായ്മ തന്നെയാണ്.

ആയിരം പേരെ ആയിരം യുദ്ധങ്ങളിൽ വിജയിക്കുന്നതിനെക്കാൾ സ്വയം ജയിക്കുന്നതാണ് മഹാവിജയം.

– ശ്രീബുദ്ധൻ

**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

## Branding:In Five and a Half Steps

**by Michael Johnson**

**പുസ്തക പരിചയം**




സമകാലിക ബ്രാൻഡ് ഐഡന്റിറ്റികൾ പ്രോട്ടോടൈപ്പുകളായി ഉപയോഗിക്കുന്നതിലൂടെ വിജയകരമായ ഒരു ബ്രാൻഡ് സൃഷ്ടിക്കുന്നതിനുള്ള ഘട്ടം ഘട്ടമായുള്ള വിഷ്വൽ ഗൈഡാണ് ലോകത്തെ പ്രമുഖ ഗ്രാഫിക് ഡിസൈനർമാരിൽ ഒരാളായ മൈക്കിൾ ജോൺസന്റെ Branding:In Five and a Half Steps എന്ന പുസ്തകം. അദ്ദേഹത്തിന്റെ സ്റ്റുഡിയോ ആയ ജോൺസൺ ബാങ്ക്സിലൂടെ വിർജിൻ അറ്റ്ലാന്റിക്, തിങ്ക് ലൻ, ബിഎഫ്ഐ, ക്രിസ്ത്യൻ എയ്ഡ്, എം.ആർ.ഇ. തുടങ്ങിയ നിരവധി പ്രമുഖ ബ്രാൻഡുകൾക്ക് റീബ്രാൻഡ് ചെയ്യുന്നതിന് സഹായകമായിട്ടുണ്ട്.

ഒരു ബ്രാൻഡ് എങ്ങനെ നിർമ്മിക്കണം എന്നതിന് ഒരു പരിഹാരം കണ്ടെത്തുകയല്ല, മറിച്ച് ശരിയായ ചോദ്യത്തെ തിരിച്ചറിഞ്ഞ് അതിൽ നിന്നും എങ്ങനെ ഒരു ഉത്തരം കണ്ടെത്തി വിജയിപ്പിക്കാം എന്ന് പുസ്തകത്തിന്റെ ആദ്യഭാഗം വ്യക്തമാക്കുന്നു. വിജയകരമായ ഒരു ബ്രാൻഡ് സൃഷ്ടിക്കുന്നതിൽ മറഞ്ഞിരിക്കുന്ന ഘടകങ്ങൾ അനായാസമാക്കാൻ ഈ പുസ്തകം സഹായിക്കുന്നു. രൂപകൽപ്പനയും ഭാഷയും സംയോജിപ്പിക്കുന്ന തരത്തിലുള്ള ടൈപ്പോഗ്രാഫിക് ബ്രാൻഡിനുള്ള നിർദ്ദേശങ്ങളും നൽകുന്നു. ലോകത്തെ ഏറ്റവും വിജയകരമായ കോർപ്പറേറ്റ് ഐഡന്റിറ്റികളേയും അതുപോലെതന്നെ നിങ്ങളുടെ സ്വന്തം ബ്രാൻഡ് അല്ലെങ്കിൽ പരസ്യം എളുപ്പത്തിൽ സൃഷ്ടിക്കുന്നതിനുമുള്ള സാധാരണ ടെംപ്ലേറ്റുകൾ പ്രദർശിപ്പിക്കുന്ന ആയിരത്തിലധികം ചിത്രീകരണങ്ങൾ, ബ്രാൻഡിംഗ് ലളിതവും ഏറ്റവും പെട്ടെന്ന് സൃഷ്ടിക്കുന്നതിനാവശ്യമായ പ്രക്രിയകളും വിശദീകരിക്കുന്നു.





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –10**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്‌ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയായ സ്റ്റീവ് ജോബ്സിനെപ്പറ്റിയുള്ള ലേഖന പരമ്പര.

ജോബ്സും മറ്റു സുഹൃത്തുക്കളും തമ്മിലുള്ള ബന്ധങ്ങളിൽ സംഭവിച്ചതുപോലെ തന്നെ ജോൺ സ്കള്ളിയുടെ കാര്യത്തിലും സംഭവിച്ചു. കൂടുതൽ പേർക്ക് വാങ്ങാൻ കഴിയുന്ന തരത്തിൽ മാകിന്റോഷിന്റെ വില കുറയ്ക്കണമെന്ന് സ്റ്റീവ് ജോബ്സ് ആഗ്രഹിച്ചപ്പോൾ വില വർദ്ധിപ്പിച്ചു ലാഭമുണ്ടാക്കണമെന്നായിരുന്നു സ്കള്ളി ആഗ്രഹിച്ചത്. ഇരുവരും തമ്മിൽ അസാധാരണമായ സ്നേഹബന്ധമാണ് ആദ്യത്തെ കണ്ടുമുട്ടൽ മുതലുണ്ടായിരുന്നത്. രണ്ടുവർഷം കഴിഞ്ഞപ്പോൾ 1985ഓടു കൂടി ബന്ധത്തിന് ഉലച്ചിൽ സംഭവിച്ചു. ജോലിപരവും മാനസ്സികവുമായ പല കാരണങ്ങളും അതിനു പിന്നിൽ ഉണ്ടായിരുന്നു.

സ്റ്റീവ് ആരെയും അംഗീകരിക്കുന്ന സ്വഭാവക്കാരനല്ലല്ലോ. ഒന്നിലും അദ്ദേഹത്തിനു തൃപ്തി വരികയുമില്ല. സ്റ്റീവ് ഉൽപ്പന്നങ്ങളുടെ വിശദാംശങ്ങൾപോലും ശ്രദ്ധിക്കുന്നു. സ്കള്ളിക്ക് ഗുണനിലവാരത്തിൽ താൽപ്പര്യമില്ല. കോളവിറ്റു കൊണ്ടിരുന്ന അദ്ദേഹത്തിന് കച്ചവടത്തിലാണ് താൽപ്പര്യം. ജോബ്സിന്റെ സ്നേഹ ശൂന്യമായ പെരുമാറ്റം സ്കള്ളിക്കു സഹിക്കാൻ കഴിയുമായിരുന്നില്ല. ഇത് ഡയറക്ടർ ബോർഡിനെ അസ്വസ്ഥമാക്കി. മാകിന്റോഷിന്റെ വിൽപ്പന കുറഞ്ഞു വന്നു.

## ടച്ച് സ്ക്രീൻ

അരവട്ടുള്ള സ്റ്റീവ് കിച്ചെൻ എന്ന എഞ്ചിനീയർ മൗസിനു പകരം വിരൽ കൊണ്ടു പ്രവർത്തിപ്പിക്കാവുന്ന 'ടച്ച് സ്ക്രീൻ' കണ്ടുപിടിച്ചു. പാലോ ആൾട്ടോയ്ക്കു സമീപത്ത് വുഡ്സൈഡ് ഡിസൈൻ എന്ന സ്ഥാപനം നടത്തുകയായിരുന്നു കിച്ചെൻ. ടച്ച് സ്ക്രീൻ ഉപയോഗിച്ചാൽ പുസ്തകം പോലുള്ള മാക് ഉണ്ടാക്കാമെന്ന് സ്റ്റീവ് ജോബ്സ് കണ്ടെത്തി.

സ്റ്റീവ് പുതിയ പദ്ധതിയുമായി മുന്നോട്ടു പോകുമെന്നാണ് സ്കള്ളി കരുതിയത്. മെൻലോ പാർക്കിൽ ആപ്പിൾ ലാബ് ആരംഭിക്കാനുള്ള ഒരു സംഘത്തിന് സ്റ്റീവ് രൂപം നൽകുകയും ചെയ്തിരുന്നു. മാനേജ്മെന്റിലെ പ്രശ്നങ്ങൾ തീരുമെന്ന് സ്കള്ളി കരുതി. പക്ഷേ സ്റ്റീവ് തീരുമാനം മാറ്റി. മാക് ഡിവിഷന്റെ മാനേജരായ തന്റെ അധികാരം ഒഴിഞ്ഞുകൊടുക്കാൻ തയ്യാറല്ലായിരുന്നു.

## ആപ്പിളിൽ നിന്ന് സ്റ്റീവ് പുറത്തുപോകുന്നു

ഒരു ദിവസം വൈകുന്നേരം സ്കള്ളി ജോബ്സിന്റെ ഓഫീസിലേക്കു ചെന്നു പറഞ്ഞു. 'താങ്കളുടെ കഴിവുകളെയും ദീർഘവീക്ഷണത്തെയും ഏറ്റവും കൂടുതൽ

ആരാധിക്കുന്ന ആളാണ് ഞാൻ. പക്ഷേ മാകിന്റോഷ് ഡിവിഷൻ നടത്തിക്കൊണ്ടുപോകാനുള്ള നിങ്ങളുടെ കഴിവിൽ എനിക്കു വിശ്വാസമില്ല'. സ്തംഭിച്ചിരുന്ന ജോബ്സ് സമനില വീണ്ടെടുത്തുകൊണ്ടു പറഞ്ഞു. 'താങ്കൾ എനിക്കു നേർവഴി കാണിച്ചു തരണം. കൂടുതൽ സമയം എന്റെ കൂടെ ചെലവഴിക്കണം'.

സ്കള്ളി സ്റ്റീവിനെ തുറിച്ചുനോക്കി. അയാൾ മറ്റുള്ളവരോട് ആവർത്തിച്ചിട്ടുള്ള വെല്ലുവിളിയാണിത്.

'നിങ്ങൾക്കു കമ്പ്യൂട്ടറിനെപ്പറ്റി ഒന്നും അറിഞ്ഞുകൂടാ' സ്റ്റീവ് സ്കള്ളിയെ ശകാരിച്ചു. നിങ്ങളെന്നെ വളരെയധികം നിരാശപ്പെടുത്തിക്കളഞ്ഞു. കമ്പനിയുടെ നടത്തിപ്പ് മോശമാണ്. തുടർന്ന് ഇരുവരും പരസ്പരം പഴിചാരി ശകാരിച്ചു. സ്റ്റീവ് കരയാൻ തുടങ്ങി. സ്കള്ളി നഖം കടിച്ചു മിണ്ടാതിരുന്നു.

സ്റ്റീവ് അസ്വസ്ഥനായി. അടുത്ത ആഴ്ചകളിൽ പരസ്പര വിരുദ്ധമായി പ്രവർത്തിക്കാനും പറയാനും തുടങ്ങി. ആപ്പിൾ ലാബ്സ് ആരംഭിക്കുകയാണെന്ന് അറിയിക്കും. സ്കള്ളിയെ പുറത്താക്കാൻ പിന്തുണ തേടും / സ്കള്ളിക്കെതിരെ ആക്രമണം അഴിച്ചുവിട്ട് അയാളോടു സ്നേഹം ഭാവിക്കും. നിങ്ങൾ അതി ബുദ്ധിമാനാണ് നിങ്ങളോടൊത്ത് ജോലിചെയ്യുന്നതിൽ ഞാൻ അഭിമാനിക്കുന്നു എന്ന് സ്ക്കള്ളിയോടു പറയും.

ബോർഡ് മീറ്റിംഗിൽ സ്കള്ളി ജോബ്സിനെ മാകിന്റോഷ് ഡിവിഷന്റെ തലവനെന്ന സ്ഥാനത്തുനിന്നു മാറ്റണമെന്നാവശ്യപ്പെട്ടു. ജോബ്സിന്റെയും സ്കള്ളിയുടെയും സുഹൃത്തുക്കൾ അനുരഞ്ജനത്തിനു ശ്രമിച്ചെങ്കിലും പരാജയപ്പെട്ടു. സ്കള്ളി കമ്പനി പിടിച്ചെടുത്തു. മാകിന്റോഷിന്റെയും ആപ്പിൾlന്റെയും തലവൻ എന്ന സ്ഥാനത്തു നിന്ന് സ്റ്റീവ് ജോബ്സ് മാറ്റപ്പെട്ടു. പകരം ഫ്രാൻസിലെ ആപ്പിൾ ചീഫ് ആയിരുന്ന ജീൻ ലൂയിസ് ഗാസ്സിയെ സ്കള്ളി കൊണ്ടുവന്നു. സ്റ്റീവ് പ്രതീക്ഷയോടെ ആപ്പിളിലേക്കു കൊണ്ടുവന്ന ആൾ തന്നെ അയാളെ പുറത്താക്കി !

'ആപ്പിൾ നടത്തിക്കൊണ്ടുപോകാൻ എനിക്കു കഴിവില്ലെന്നു ബോർഡിനു തോന്നിയാലും അവർ സ്കള്ളിയെ അത് ഏൽപ്പിക്കരുതായിരുന്നു' ആ ചിന്ത ജോബ്സിനെ വേദനിപ്പിച്ചു.

## NeXT

സ്റ്റീവ് ജോബ്സ് രാജിവെച്ച വിവരം പരസ്യമായപ്പോൾ ആപ്പിളിന്റെ ഓഹരിവില ഏഴു ശതമാനത്തോളം ഉയർന്നു! സ്റ്റീവിനോടൊപ്പം ആപ്പിളിൽ നിന്ന് വിദഗ്ദ്ധരായ അഞ്ചുപേർകൂടി പിരിഞ്ഞു പോന്നു. അവർ പുതിയ കമ്പനി പ്ലാൻ ചെയ്തു. ആപ്പിളിന്റെ ആത്മവിശ്വാസം നഷ്ടപ്പെട്ടു. അവർ സ്റ്റീവിനെതിരെ കേസുകൊടുക്കുമെന്ന് ഭീഷണിപ്പെടുത്തി. പലർക്കും അത് അവിശ്വസനീയമായിരുന്നു.

'4300 ജോലിക്കാരും രണ്ടു ബില്യൻ ഡോളർ മൂലധനവുമുള്ള ആപ്പിൾ കമ്പനിക്ക് ആറു ചെറുപ്പക്കാരെ ഭയമാണെന്നു പറയാൻ കൊള്ളാമോ?'

പുതിയ കമ്പനിക്ക് ജോബ്സ് നെക്സ്റ്റ് (Next) എന്ന ലളിതമായ പേരാണിട്ടത്. എസ്ക്വയർ, IBM,ABC,UPS, വെസ്റ്റിങ് ഹൗസ് തുടങ്ങിയ പ്രമുഖ വ്യവസായ സ്ഥാപനങ്ങളുടെ ലോഗോകൾ തയ്യാറാക്കിയ പോൾ റാൻഡിനെയാണ് നെക്സ്റ്റിന്റെ ലോഗോ തയ്യാറാക്കാൻ ഏൽപ്പിച്ചത്. എഴുപത്തൊന്നുകാരനാണ് റാൻഡ്.






പോൾ റാൻഡ്

> ഒന്നിലധികം രൂപങ്ങൾ സൃഷ്ടിക്കുന്ന പതിവു തനിക്കില്ലെന്നും താൻ നിർമ്മിക്കുന്ന രൂപം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും തന്റെ പ്രതിഫലം തരണമെന്നും റാൻഡ് പറഞ്ഞു. അത് സ്റ്റീവിനിഷ്ടപ്പെട്ടു. ഒരു ലോഗോ നിർമ്മിക്കുന്നതിന് ഒരു ലക്ഷം ഡോളർ തരുമെന്ന് സ്റ്റീവ് സമ്മതിച്ചു.

റാൻഡ് പാലോ ആൾട്ടോയിലെ സ്റ്റീവിന്റെ ഓഫീസിലെത്തി, സ്റ്റീവ് പറഞ്ഞതെല്ലാം കേട്ടു. തന്റെ കമ്പ്യൂട്ടർ ക്യൂബിന്റെ ആകൃതിയിലായിരിക്കും. കുറെ രൂപങ്ങൾ വരച്ചു നൽകാൻ സ്റ്റീവ് ആവശ്യപ്പെട്ടു. ഒന്നിലധികം രൂപങ്ങൾ സൃഷ്ടിക്കുന്ന പതിവു തനിക്കില്ലെന്നും താൻ നിർമ്മിക്കുന്ന രൂപം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും തന്റെ പ്രതിഫലം തരണമെന്നും റാൻഡ് പറഞ്ഞു. അത് സ്റ്റീവിനിഷ്ടപ്പെട്ടു. ഒരു ലോഗോ നിർമ്മിക്കുന്നതിന് ഒരു ലക്ഷം ഡോളർ തരുമെന്ന് സ്റ്റീവ് സമ്മതിച്ചു.

രണ്ടാഴ്ച കഴിഞ്ഞപ്പോൾ ലോഗോയുമായി പോൾ റാൻഡ് എത്തി. ക്യൂബിന്റെ ഒരു വശത്ത് 'NeXT' എന്ന വാക്ക് രണ്ടു വരികളിലായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇത്തരം അവസരങ്ങളിൽ വെറും ചവറ് എന്നു പറയാറുള്ള സ്റ്റീവ് റാൻഡിനെ ആലിംഗനം ചെയ്തു. പിന്നെ ചെറിയ അഭിപ്രായ വ്യത്യാസം പറഞ്ഞു.'e'എന്ന അക്ഷരത്തിന്റെ നിറം ഇരുണ്ട മഞ്ഞയായിരുന്നു അതു തിളക്കമുള്ള മഞ്ഞ നിറമാക്കണം. റാൻഡ് മുഷ്ടി ചുരുട്ടി മേശപ്പുറത്തിടിച്ചുകൊണ്ടു പറഞ്ഞു അൻപതു വർഷമായി ഞാനീ ജോലി ചെയ്യുകയാണ്. എന്താണ് ചെയ്യേണ്ടതെന്ന് എനിക്ക് നന്നായറിയാം'. ജോബ്സ് തർക്കിച്ചില്ല. ലോക നിലവാരമുള്ള വ്യക്തിത്വത്തോടെ NEXT ജീവിതം ആരംഭിക്കുകയായിരുന്നു. അങ്ങനെ കമ്പനിക്കു പുതിയ പേരും സ്വന്തമായി. NeXT.



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ





*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

# Editorials of the month

ചന്ദ്രിക ഒക്ടോബർ 04, 2018

## പെരുവഴിയിലാകുന്ന ഗതാഗത സംവിധാനം

ഇന്ത്യയിലെ പെട്രോളിയം ഉത്പന്നങ്ങളുടെ അമിതമായ വിലക്കയറ്റവും റോഡുകളുടെ ശോച്യാവസ്ഥയും കാരണം വാഹന ഗതാഗത വ്യവസായ രംഗത്തെയും കടുത്ത പ്രതിസന്ധി പിടിമുറിക്കിക്കഴിഞ്ഞതായാണ് ലഭ്യമാകുന്ന വിവരം. പെട്രോളിനും ഡീസലിനും അടിക്കടിയുണ്ടാകുന്ന വിലക്കയറ്റവും രൂപയുടെ മൂല്യത്തകർച്ചയും ഇതിനു കാരണമാകുന്നു. പെട്രോളിയം ഉൽപ്പന്നങ്ങളുടെ വില വർദ്ധന രാജ്യത്തെ ഉപഭോക്തൃ വസ്തുക്കളുടെ വിലയിൽ ഗണ്യമായ വർദ്ധനയാണ് വരുത്തിക്കൊണ്ടിരിക്കുന്നത്. സാധാരണക്കാരും പാവപ്പെട്ടവരും വിലക്കയറ്റംകൊണ്ട് പൊറുതിമുട്ടുന്നു.

പ്രളയാനന്തരം സംസ്ഥാനത്തെ ഗതാഗത സംവിധാനം താറുമാറായിരിക്കുന്നു. പൊട്ടിപൊളിഞ്ഞ് വഴിനടക്കാൻ പോലുമാകാത്ത അവസ്ഥയാണ് ഭൂരിഭാഗം നിരത്തുകളിലും. പതിനായിരം കലോമീറ്റർ റോഡുകൾ തകർന്നു. കഴിഞ്ഞ ഒരു മാസത്തിനകം കേരളത്തിലെ നിരത്തുകളിൽനിന്ന് രണ്ടായിരത്തോളം സ്വകാര്യബസ്സുകൾ പിൻവാങ്ങി. സ്വകാര്യ ബസ്സ് വ്യവസായത്തെ ആശ്രയിച്ചാണ് കേരളത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും സഞ്ചരിക്കുന്നത്. സർക്കാർ മേഖലയിലുള്ള കെ.എസ്.ആർ.ടി.സി.പോലും ഇരുപത്തിയഞ്ച് ശതമാനത്തോളം സർവീസുകളാണ് ഇന്ധനവിലയും റോഡുസ്തംഭനവും മൂലം റദ്ദാക്കിയിരിക്കുന്നത്. കേരളത്തിൽ പ്രളയം മൂലമാണ് ഈ സാഹചര്യം ഉണ്ടായതെങ്കിലും രാജ്യത്തൊട്ടാകെ വാഹനങ്ങളുടെ വിൽപ്പന ഇടിഞ്ഞതായാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. ഇന്ധനം, സ്പെയർപാർട്സ് വിലവർദ്ധനയും മറ്റ് ആവശ്യങ്ങൾക്കായി വന്ന അധികച്ചെലവുമാണ് ഇടിവിന് കാരണമെന്ന് വ്യക്തം. പ്രളയാനന്തരം ജനങ്ങളുടെ ദുരിതം അകറ്റുന്നതിന് കാര്യമായൊന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല.

---

ദീപിക ഒക്ടോബർ 10, 2018

## ഇന്ധനോപയോഗം കരുതലോടെയാവണം

ലോകമാകെ കാലാവസഥയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യതിയാനം ഏറെ ആശങ്കയുണർത്തുന്നതാണ്. പൊതുവേ മിതോഷ്ണ കാലാവസ്ഥ അനുഭവപ്പെട്ടിരുന്ന പല പ്രദേശങ്ങളിലും കൊടുംചൂടും വൻ പ്രളയവും മാറിമാറി ഉണ്ടാകുന്നു. കാലാവസ്ഥാ പ്രവചനങ്ങളെ തെറ്റിച്ചുകൊണ്ടുള്ള പ്രകടനങ്ങൾ പ്രകൃതി നടത്തുന്നു. ശാസ്ത്രപുരോഗതി ഏറെയുണ്ടെങ്കിലും പ്രകൃതിയെ നിയന്ത്രിക്കാനെന്നല്ല, കൃത്യമായ കാലാവസ്ഥാ പ്രവചനങ്ങൾ നടത്താൻപോലും കഴിയുന്നില്ല. ഇന്തോനേഷ്യയിൽ വലിയ കൊടുങ്കാറ്റും പേമാരിയുമുണ്ടായി നൂറുകണക്കിനാളുകൾക്കു ജീവഹാനി നേരിട്ടപ്പോഴും കാലാവസ്ഥാ പ്രവചനം സംബന്ധിച്ചു പരാതി ഉയർന്നു. ആഗോളതാപനമാണു കാലാവസ്ഥാ വ്യതിയാനത്തിനു പ്രധാന കാരണമായി ശാസ്ത്രലോകം പറയുന്നത്. ലോകത്തു വ്യാപകമായി ഉപയോഗിക്കപ്പെടുന്ന ഇന്ധനങ്ങളും മറ്റുമാണ് ആഗോളതാപനത്തിനു വഴിയൊരുക്കുന്നത്. എണ്ണ, പ്രകൃതിവാതകം, കൽക്കരി തുടങ്ങിയവയുടെ ഉപയോഗം അന്തരീക്ഷത്തെ ഏറെ മലിനമാക്കുന്നു. ഇത്തരം ഊർജ്ജസ്രോതസ്സുകളുടെ ഉപയോഗം കുറയ്ക്കാനോ അപകടരഹിതവും ചെലവുകുറഞ്ഞതുമായ പുതിയ ഊർജ്ജസ്രോതസുകൾ കണ്ടുപിടിക്കാനോ കഴിയുന്നില്ല. ഊർജ്ജോത്പാദനം വികസനാവശ്യങ്ങൾക്ക് അനിവാര്യമാണ്. പക്ഷേ നാം ജീവിക്കുന്ന ഭൂമി വരുംതലമുറകൾക്കുകൂടി വാസയോഗ്യമാകണമെന്ന ചിന്ത എല്ലാവർക്കും പ്രത്യേകിച്ചു രാഷ്ട്രനേതാക്കൾക്ക് ഉണ്ടാകണം. കാലാവസ്ഥാ വ്യതിയാനത്തിന്റെ ഫലമായി ആഗോളതലത്തിൽ ഭക്ഷ്യോത്പാദനം തകർച്ചയിലാണെന്ന് ഐക്യരാഷ്ട്രസഭയുടെ കീഴിലുള്ള ഇന്റർഗവൺമെന്റൽ പാനൽ ഓൺ ക്ലൈമറ്റ് ചെയ്ഞ്ച് (ഐപിസിസി) വർക്കിംഗ് ഗ്രൂപ്പ് പറയുന്നു. കാലാവസ്ഥാ വ്യതിയാനം കൊണ്ടുള്ള ദുരന്തങ്ങൾ വിദൂര ഭീതിയല്ലെന്നും സമീപസ്ഥമാണെന്നും ലോകം മറക്കരുത്.

---

മംഗളം ഒക്ടോബർ 13, 2018

## ചൂട് കുറയ്ക്കാം ലോകത്തെ രക്ഷിക്കാം

ആഗോളതാപനം അതിഭീകരമാം വിധം വർദ്ധിക്കുകയാണെന്ന ഐക്യരാഷ്ട്ര സംഘടനയുടെ കാലാവസ്ഥാ വ്യതിയാനം സംബന്ധിച്ച ഇന്റർഗവൺമെന്റൽ പാനലിന്റെ റിപ്പോർട്ട് ഏവരുടേയും കണ്ണുതുറപ്പിക്കേണ്ടതാണ്. 2015ലെ പാരീസ് ഉടമ്പടിയനുസരിച്ച് ലോകമെമ്പാടും 196 രാജ്യങ്ങൾ ധാരണയുണ്ടാക്കിയിരുന്നു. 2020 ആകുമ്പോഴേക്കും ലോകവ്യാപകമായി ചൂട് രണ്ടു ഡിഗ്രിയിലധികം വർദ്ധിക്കാതെ നോക്കണമെന്നായിരുന്നു കരാറിലെ ധാരണ. വ്യവസായ വളർച്ചയുടെയും വാഹന ബാഹുല്യത്തിന്റെയും ഭാഗമായി ലോകത്ത് കാർബൺ പ്രസരണം വൻതോതിൽ കൂടിവരുന്നത് തടഞ്ഞാലേ ഈ ലക്ഷ്യം നേടാൻ സാധിക്കൂ. ചൂട് 1.5 ഡിഗ്രി വർദ്ധിച്ചാൽപോലും കടുത്തചൂടും കൊടുംവരൾച്ചയുമായിരിക്കും ലോകത്തെ കാത്തിരിക്കുന്നതെന്നാണ് റിപ്പോർട്ടിൽ പറയുന്നത്. കാലാസസ്ഥാ വ്യതിയാനം മൂലം അസുഖങ്ങൾ പടർന്നു പിടിക്കും കൃഷിയെ ബാധിക്കും ഇതുമൂലം ദാരിദ്ര്യവും കൂട്ടമരണവുമാണ് ലോകത്തെ കാത്തിരിക്കുന്നതെന്നാണ് റിപ്പോർട്ട് ചൂണ്ടിക്കാണിക്കുന്നത്. പ്രകൃതിയോട് ഇണങ്ങി ജീവിക്കുക എന്നതാണ് ഇതിനു പരിഹാര

മെന്നതാണ് പ്രകൃതിസ്നേഹികളും ശാസ്ത്രജ്ഞരും നൽകുന്ന മറുപടി. പെട്രോളിന്റെയും ഡീസലിന്റെയും ഉപയോഗം പരമാവധി കുറച്ച് ബദൽ ഊർജ്ജമാർഗ്ഗങ്ങൾ കണ്ടെത്തേണ്ടിവരും. കാർബൺ വികിരണം കുറയ്ക്കുകയും പുറത്തേക്കു വിടുന്ന കാർബൺ ആഗിരണം ചെയ്യാൻ സാധിക്കുന്നത്ര വനവിസ്തൃതി വർദ്ധിപ്പിക്കുക തുടങ്ങിയവയാണ് ഈ പ്രതിസന്ധി പരിഹരിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ.

മാതൃഭൂമി ഒക്ടോബർ 11, 2018

## വഴി മറയാതിരിക്കാൻ വിധി വഴികാട്ടട്ടെ

റോഡരികിൽ അനധികൃതമായി സ്ഥാപിച്ച ഫ്ളെക്സും പരസ്യ ബോർഡുകളും ഉടൻ നീക്കം ചെയ്യണമെന്ന ഹൈക്കോടതിവിധി കേരളത്തിന്റെ പൊതുജീവിത രംഗത്തും ഗതാഗത സംസ്ക്കാരത്തിലും മാറ്റങ്ങൾ സൃഷ്ടിക്കുമെന്ന് കരുതാം. ഉത്തരവാദപ്പെട്ട രാഷ്ട്രീയപ്പാർട്ടികളും യുവജനസംഘടനകളും ഇക്കാര്യത്തിൽ മാതൃക സൃഷ്ടിക്കണം. റോഡിലേക്കു തള്ളിനിൽക്കുന്ന ബോർഡുകൾ അപകടങ്ങളുണ്ടാക്കുന്നുവെന്നു കണ്ടായിരുന്നു ഈ നിർദ്ദേശം. കോടതി ഇടപെടൽ ഉണ്ടായതോടെ സർക്കാർ നിർദ്ദേശം പൂർണ്ണാർത്ഥത്തിൽ നടപ്പാകുമെന്നു പ്രതീക്ഷിക്കാം. ചെലവു കുറവും തയ്യാറാക്കാൻ എളുപ്പവുമായതിനാൽ പരസ്യപ്രചാരണത്തിന് ഫെള്ക്സ് ബോർഡുകളെയാണ് എല്ലാവരും ആശ്രയിക്കുന്നത്. തദ്ദേശസ്ഥാപനങ്ങളുമായി ചേർന്ന് പരസ്യബോർഡുകളും ഹോർഡിങ്ങുകളും നീക്കം ചെയ്യുന്നതിന് റോഡ്സുരക്ഷാ നിയമത്തിന്റെ അടിസ്ഥാനത്തിൽ അവശ്യനടപടികൾ സ്വീകരിക്കണമെന്ന് എല്ലാ റീജണൽ ട്രാൻസ്പോർട്ട് ഓഫീസർമാർക്കും നിർദ്ദേശമുണ്ടായിരുന്നു. എന്നാൽ ഫലപ്രദമായ നടപടികൾ ഉണ്ടായില്ല. നമ്മുടെ നിയമപരിപാലത്തിനത്തിന്റെ കാര്യക്ഷമതയില്ലായ്മയേയും മെല്ലെപ്പോക്കിനെയുമാണ് ഇത് സൂചിപ്പിക്കുന്നത്. നിയമം കർശനമായി നടപ്പാക്കുമെന്ന സർക്കാരിന്റെ ഇപ്പോഴത്തെ വാഗ്ദാനവും ഹൈക്കോടതിയുടെ ഇടപെടലും ഇക്കാര്യത്തിൽ എന്തെങ്കിലുമൊരു മാറ്റമുണ്ടാക്കുമെന്ന് പ്രതീക്ഷിക്കാം.

ദീപിക ഒക്ടോബർ 17, 2018

## ഉന്നതവിദ്യാഭ്യാസം നാടിന്റെ സർവോന്നതിക്ക് ഉതകണം

കേരളത്തിലെ ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങൾ അടുത്ത രണ്ടു വർഷത്തിനുള്ളിൽ അക്രെഡിറ്റേഷൻ നിലവാരത്തിലേക്കുയരാൻ ശ്രമിക്കണമെന്ന ഗവർണറുടെ നിർദ്ദേശം ഉന്നതവിദ്യാഭ്യാസരംഗത്തു നാം കൈവരിക്കേണ്ട മികവിനെക്കുറിച്ചു ചിന്തിക്കാൻ നമ്മെ പ്രേരിപ്പിക്കണം. പൊതു വിദ്യാഭ്യാസരംഗത്തു കേരളം എക്കാലവും മുന്നിലായിരുന്നു. ഇപ്പോഴും ആ നിലവാരം ഏറെക്കുറെ നിലനിർത്തുന്നു. എന്നാൽ ഉന്നതവിദ്യാഭ്യാസരംഗത്ത് ആ മികവു പുലർത്താൻ നമുക്കാവുന്നില്ല. ലോകത്ത് ഏറ്റവും കൂടുതൽ പേർ ഉന്നതവിദ്യാഭ്യാസം നേടുന്ന രാജ്യങ്ങളിൽ മൂന്നാം സ്ഥാനത്താണ് ഇന്ത്യ. വിദ്യാർത്ഥികളുടെയും സ്ഥാപനങ്ങളുടെയും കാര്യത്തിൽ മുന്നിലാണെങ്കിലും ഗുണനിലവാരത്തിൽ ഏറെ പിന്നിലാണു നാം. ലോകത്തിലെ മുന്തിയ 250 സർവകലാശാലകളുടെയും സ്ഥാപനങ്ങളുടെ കൂട്ടത്തിൽ ഇന്ത്യയിൽ നിന്ന് ഒരെണ്ണം പോലും ഇല്ല. അദ്ധ്യാപകരുടെ വിജ്ഞാനവ്യാപ്തി വർദ്ധിപ്പിച്ചും കൂടുതൽ ആധുനികമായ വിദ്യാഭ്യാസ സങ്കേതങ്ങൾ ഉപയോഗിച്ചും സിലബസും അധ്യാപന രീതികളും കാലാനുസൃതമായി പരിഷ്ക്കരിച്ചും വേണം ഉന്നതവിദ്യാഭ്യാസ മേഖല മുന്നോട്ടു പോകാൻ. ഉന്നതവിദ്യാഭ്യാസരംഗത്തു സ്റ്റാർട്ടപ് സംസ്കാരം വളരണം. പ്രഫഷണൽ കോളേജുകൾ മാത്രമല്ല ഏത് ഉന്നതവിദ്യാഭ്യാസ സ്ഥാപനവും പുതിയ കണ്ടുപിടുത്തങ്ങൾക്കുള്ള വേദിയാവണം.

മലയാള മനോരമ ഒക്ടോബർ 18, 2018

## നവകേരളത്തിലേക്ക് പ്രതീക്ഷയോടെ

എങ്ങനെ വേണമെങ്കിലും കെട്ടിപ്പടുക്കാവുന്നവിധം പ്രളയം കുഴിച്ചുമറിച്ചിട്ട മണ്ണിൽനിന്നു നാം ഗാഢമായി ആഗ്രഹിക്കുന്നത് പുതിയൊരു കേരളത്തിന്റെ നിർമ്മിതിതന്നെയാണ്. കാലം ആവശ്യപ്പെടുന്നവിധം മാറ്റങ്ങളെല്ലാം ഉൾക്കൊണ്ടു മുന്നോട്ടു നീങ്ങിയാൽ നമുക്കു സാധ്യമാക്കാവുന്നതെയുള്ളു. പ്രളയാനന്തര പുനർനിർമ്മാണ പദ്ധതികൾ മികവുറ്റ രീതിയിൽ എറ്റെടുക്കുന്നതിനും നടപ്പാക്കുന്നതിനും സമഗ്ര രൂപരേഖയും ബഹുതല സംവിധാനവും സർക്കാർ ഏർപ്പെടുത്തുന്നതു നല്ലതുതന്നെ. ഇപ്പറഞ്ഞതെല്ലാം യാഥാർഥ്യമാക്കി കുറ്റമറ്റവിധം നിർവഹണം സാധ്യമാക്കുന്നതിലാണ് ഇനി നമ്മുടെ മിടുക്ക് തെളിയേണ്ടത്. പ്രളയ പശ്ചാത്തലത്തിൽ കേരളത്തിന്റെ പരസ്ഥിതി സവിശേഷതകൾകൂടി ഉൾക്കൊണ്ടുവേണം നവകേരളനിർമ്മിതി എന്നതിൽ സംശയമില്ല. പുനർനിർമ്മാണത്തിനൊപ്പം തന്ത്രപ്രധാനമായ വലിയ വികസന പദ്ധതികൾകൂടി നടപ്പാക്കുന്നുണ്ട്. കേരളത്തിന്റെ ബഹുമുഖവികസനത്തെ ദീർഘവീക്ഷണത്തോടെ കണ്ടുകൊണ്ടുള്ള പദ്ധതികൾ ഉണ്ടാവേണ്ടതുണ്ട്. വേഗം, കാര്യക്ഷമത, ഗുണനിലവാരം, നൂതനവും ആധുനികവുമായ സാങ്കേതികവിദ്യ, സമയബന്ധിത പൂർത്തീകരണം, ദീർഘകാല നിലനിൽപ്പ്, നീതിപൂർവമായ പുനരധിവാസം തുടങ്ങിയവയാണു നവകേരളസൃഷ്ടിയുടെ അടിസ്ഥാന സമീപനങ്ങൾ. ഇവയിൽ വെള്ളം ചേർക്കാത്തവിധം നടപടികൾ മുന്നോട്ടു കൊണ്ടുപോകാൻ ഏറ്റവും മികച്ച കാര്യക്ഷമതയും വിശ്വാസ്യതയുമുള്ള ഒരു സംഘം ഉദ്യോഗസ്ഥർ ഈ മഹാദൗത്യത്തിന്റെ തലപ്പത്തുണ്ടാവണം. സർക്കാർ ഫണ്ട് ഫലപ്രദമായും സുതാര്യമായും വിനിയോഗിക്കുകയും സ്വതന്ത്ര ഏജൻസി ഓഡിറ്റിങ്ങ് നടത്തുകയും വേണം. അഴിമതിയും ചുവപ്പുനാടയും മെല്ലപ്പോക്കുമൊന്നും പദ്ധതിയെ ബാധിക്കാതിരിക്കാൻ മുഖ്യമന്ത്രി തന്നെ മേൽനോട്ടം വഹിക്കുകയും വേണം.

# Digital Marketing



# Optimizing Your Website For Semantic Search

Content creators spend a lot of time developing content and optimizing it for Google and its algorithm changes. While Google is a frenemy in most situations, from a user perspective, things are being simplified as we speak. Google algorithm is a fan of conversations as it is conversations that drive engagement, thus the user ends up spending more time interacting with the content that is out there. Ranking number one in Google searches is an obsession that pays well, if this interests you, the time now is ripe to align your content to semantic searches as well.

## So what exactly is semantic search?

While the word semantic means nothing but the meaning of something. What semantic search does is, it tries to improve search accuracy by trying to understand what someone is searching through, via contextual perception. By trying to match the search intent with synonyms, context, concept, language algorithms and the likes, semantic search offers the user more interactive and relevant search results. Semantic search thus holds the potential of offering more personalized results through a better understanding of any query and search intent.

This would mean more data, less spammy content, better understanding of user intent and a more 'conversational' approach to searches. This understanding maximizes the possibility of users getting the best possible search experience.

Content creators have tried to rely on methods like content spinning in an attempt to create bulk content without putting in much effort. These efforts would be thwarted because the technology behind semantic search would enable search engines to understand what words work together in phrases and thus can deter the websites with spammy content from getting ranked on SERPs.

## SEO Implications

Aligning your content to semantic search helps you stay ahead of the curve largely, also considering the fact that voice search too is gaining more traction. While the searches are heavily dependent on the user, there are some techniques that can be adopted to enhance the said semantic search strategy.

1. Provide value to the search engine as well as the user who is looking for the kind of information you are sharing, and a conversational approach is what even Google appreciates.

2. Develop content that would answer customer queries. Ideally this content should not be too promotional, rather something that would interest users and create more organic visibility for you.

3. Focus on how data is structured, as a more structured method enables search engines to better grasp content and provide users with the correct information they are seeking thus resulting in more engaged traffic on your site.

4. Internal linking has always remained a favorite on-page optimization method and rightly so. However, over use of internal linking needs to be cut back on and should be used sparingly where it is in the best interest of the reader.



Bhavya Nandakumar
COO - Whyrel | MD
Digital ProSchool, Kochi
bhavya@whyrel.com

# ഷുഗർ ഫ്രീ ബിസ്ക്കറ്റിന്റെ ജനനം

ബിസ്ക്കറ്റ് എന്ന സങ്കല്പം തന്നെ പഞ്ചസാരയിൽ പൊതിഞ്ഞു നിൽക്കുന്നു. പഞ്ചസാര അടർത്തി മാറ്റിക്കൊണ്ട് ബിസ്ക്കറ്റ് നിർമ്മിച്ചാൽ അത് നിലനിൽക്കില്ല എന്ന അഭിപ്രായമായിരുന്നു അവർക്ക്. ഇത്തരം ഒരു ഉൽപ്പന്നം നാം വിപണിയിലിറക്കിയാൽ ഉപഭോക്താവ് അത് സ്വീകരിക്കുമോ എന്ന പേടിയുമുണ്ടായിരുന്നു.

വൃദ്ധനായ ഒരു മനുഷ്യൻ അയാളുടെ ഭാര്യക്ക് ചോക്കലേറ്റ് കൊടുക്കുന്ന കാഡ്ബറീസിന്റെ പരസ്യമുണ്ട്. ഈ പരസ്യം എന്നെ വളരെയധികം ആകർഷിച്ച ഒന്നാണ്. സാധാരണ ചോക്കലേറ്റുകളുടെ പരസ്യം യുവാക്കളേയും കുട്ടികളേയും മോഡൽ ആക്കിയാണ് ചെയ്യാറ്. എന്നാൽ ഈ പരസ്യത്തിന്റെ സവിശേഷത ചെറിയ കുട്ടികൾക്കു പകരം വൃദ്ധനെ മോഡൽ ആക്കിയിരിക്കുന്നു എന്നതാണ്. ലോകത്തിലെ ഏറ്റവും മികച്ച ചോക്കലേറ്റ് നിർമ്മാതാക്കൾ എന്തുകൊണ്ടാണ് ഇത്തരം പരസ്യത്തിനു തുനിഞ്ഞത്? ഇതിനെക്കുറിച്ചുള്ള അന്വേഷണം എനിക്ക് ഒരുപാട് പുതിയ അറിവുകളാണ് തന്നത്. ഇതിലേറ്റവും പ്രധാനം കേരളത്തിലെ ജനസംഖ്യയെക്കുറിച്ചുള്ള റിപ്പോർട്ടായിരുന്നു. കേരളം ഇന്ന് പൂജ്യം വളർച്ചാതലത്തിൽ എത്തിയിരിക്കുന്നു. മറ്റൊരു തരത്തിൽ പറഞ്ഞാൽ കേരളത്തിൽ കുട്ടികളുടെ സംഖ്യ വർദ്ധിക്കുന്നില്ലെന്ന് ചുരുക്കം. കുട്ടികളെക്കുറിച്ചുള്ള പരസ്യങ്ങൾ അവരെ അതിസംവദിതരാക്കി (Over Communicated) മാറ്റിയിരിക്കുന്നു. അവന്റെ മനസ്സ് ഇന്ന് ഒരു നിറംകുടം പോലെയാണ്. കൈവശമുള്ളവ തുളുമ്പാതെ ഒരിറ്റുജ്ഞാനംപോലും അവന് ഉൾക്കൊള്ളാനാകുന്നില്ല. ഇതു വകവെയ്ക്കാതെ കൂടുതൽ ആശയങ്ങൾ കോരി ഒഴിക്കുന്നത് മണ്ടത്തരമാണ്. പരസ്യരംഗത്ത് ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നതും ഇതാണ്. ഇക്കാരണം കൊണ്ട് പരസ്യം പോലുള്ള മനംമാറ്റപ്രക്രിയകൾ അതീവ ശ്രദ്ധയോടെ ആവിഷ്ക്കരിച്ചില്ലെങ്കിൽ വിപരീതഫലമാണ് ഉണ്ടാകുക. ഇത്തരം ഒരു സാഹചര്യമായിരിക്കണം കുട്ടികൾക്കു പകരം മദ്ധ്യവയസ്ക്കരെ ലക്ഷ്യഗണം (Target Group) ആയി കണ്ടെത്തുവാൻ ഇവരെ പ്രേരിപ്പിച്ചിട്ടുണ്ടാകുക. കേരളത്തിലെ ജനസംഖ്യയിൽ ഇന്ന് അധികവും മദ്ധ്യവയസ്ക്കരും വൃദ്ധരുമാണ്. ഈ സാഹചര്യത്തിൽ ഇവരുടെ മനസ്സുകളിലേക്ക് ഒരു ഉൽപ്പന്നം അവരോധിച്ചാൽ അത് വിജയിക്കുന്നതിനുള്ള സാദ്ധ്യത വളരെ കൂടുതലാണ്. എല്ലാ മാർക്കറ്റിംഗ് സ്ഥാപനങ്ങളും പരസ്യ ഏജൻസികളും കുട്ടികളെ ഫോക്കസ് ചെയ്യാനാണ് ബിസ്ക്കററ് നിർമ്മാതാക്കളോട് പറയാറുള്ളത്. അതുകൊണ്ടുതന്നെ കുട്ടികളെ കേന്ദ്രീകരിച്ചുള്ള പരസ്യചിത്രങ്ങൾ വർദ്ധിക്കുകയും അവർ അതിസംവദിതർ ആകുകയും ചെയ്യുന്നു. എന്നാൽ ബഹുഭൂരിപക്ഷം വരുന്ന മദ്ധ്യവയസ്ക്കരേയും വൃദ്ധരെയും നാം ലക്ഷ്യ ഉപഭോക്താവ് ആക്കുന്നില്ല. ഇവരാകട്ടെ സ്വന്തമായി വരുമാനമാർഗ്ഗമുള്ളവരുമാണ്. ഈ സാഹചര്യത്തിലാണ് മദ്ധ്യവയസ്കർക്കുവേണ്ടി ഒരു ബിസ്ക്കറ്റ് എന്ന ചിന്ത എന്നിൽ ഉടലെടുത്തത്. മദ്ധ്യവയസ്ക്കരെ ശരിക്കും ആകർഷിക്കുന്ന ഉല്പന്നം എന്തായിരിക്കും എന്നായിരുന്നു പിന്നീടുള്ള പഠനം. ഇന്ന് മാർക്കറ്റിൽ ഉള്ളതിൽനിന്നും വ്യത്യസ്തമായ ഒന്നായിരിക്കണം ഈ ഉൽപ്പന്നം. മദ്ധ്യവയസ്ക്കരിൽ നല്ലൊരു ശതമാനം പ്രമേഹരോഗികളോ, അല്ലെങ്കിൽ മറ്റെന്തെങ്കിലും കാരണത്താൻ ആരോഗ്യത്തെക്കുറിച്ച് നല്ല അവബോധമുള്ളവരോ ആണ്. അതുകൊണ്ട് തന്നെ ഇവർക്കുവേണ്ടി ഒരു ഉൽപന്നം നിർമ്മിക്കുക എന്നതാണ് ലക്ഷ്യം. അങ്ങനെയാണ് പഞ്ചസാര ചേർക്കാത്ത ഷുഗർഫ്രീ ബിസ്ക്കറ്റ് എന്ന ആശയം ഉടലെടുത്തത്. ഈ ആശയത്തെക്കുറിച്ച് മാർക്കറ്റിംഗ് വിഭാഗവുമായി സംസാരിച്ചപ്പോൾ അത് വിജയിക്കുക അസാദ്ധ്യമെന്നായിരുന്നു ആദ്യത്തെ പ്രതികരണം. ബിസ്ക്കറ്റ് എന്ന സങ്കല്പം തന്നെ പഞ്ചസാരയിൽ പൊതിഞ്ഞു നിൽക്കുന്നു. പഞ്ചസാര അടർത്തിമാറ്റിക്കൊണ്ട് ബിസ്ക്കറ്റ് നിർമ്മിച്ചാൽ അത് നിലനിൽക്കില്ല എന്ന അഭിപ്രായമായിരുന്നു അവർക്ക്. ഇത്തരം ഒരു ഉൽപ്പന്നം നാം വിപണിയിലിറക്കിയാൽ ഉപഭോക്താവ് അത് സ്വീകരിക്കുമോ എന്ന പേടിയുമുണ്ടായിരുന്നു.

ഈ സമയത്താണ് സെന്റർ ഫുഡ് ടെക്നോളജിക്കൽ റിസർച്ച് ഇൻസ്റ്റ്യൂട്ട് (Centre Food Technological Research Institute) തങ്ങളുടെ പ്രധാന കണ്ടുപിടുത്തം വ്യവസായികളെ പരിചയപ്പെടുത്തുന്നതിനായി മൂന്നു ദിവസം നീണ്ടു നിൽക്കുന്ന സെമിനാർ മൈസൂരിൽ സംഘടിപ്പിച്ചത്. ഞാനും ഈ കോൺഫറൻസിൽ സജീവമായി പങ്കെടുത്തിരുന്നു. അവിടെ വെച്ച് സി.എഫ്.ടി.ആർഐ. (CFTRI) പഞ്ചസാര ചേർക്കാത്ത ബിസ്ക്കറ്റിന്റെ ഒരു സാമ്പിൾ എനിക്ക് കാണിച്ചു തന്നു. ഈ ഉൽപ്പന്നം കൂടുതൽ വികസിപ്പിക്കുന്നതിനെക്കുറിച്ച് ചർച്ച ചെയ്യുകയും അത് നിർമ്മിക്കുന്നതിനും വിപണനം ചെയ്യുന്നതിനുമായുള്ള ധാരണാപത്രത്തിൽ ഒപ്പിടുകയും ചെയ്തു. അന്നത്തെ സി.എഫ്.ടി.ആർ.ഐ.(CFTRI) യുടെ ബേക്കറി സെക്ഷൻ മേധാവിയായിരുന്ന ശ്രീ.ഹരിദാസറാവു ഞങ്ങളുടെ ആവശ്യപ്രകാരം ഈ ഉൽപ്പന്നത്തിൽ പിന്നീട് പുതിയ മാറ്റങ്ങൾ വരുത്തി ഒരു പുതിയ ഫോർമുല ഉണ്ടാക്കി. ഈ ഫോർമുലയുടെ അടിസ്ഥാനത്തിൽ ഞങ്ങളുടെ ഫാക്ടറിയിൽ ആറ് മാസത്തെ പരീക്ഷണങ്ങൾക്കുശേഷം വാണിജ്യപരമായ ഉൽപ്പാദനത്തിന് പറ്റിയ ഒരു ഉൽപ്പന്നം നിർമ്മിക്കുകയും ഈ ബിസ്ക്കറ്റ് ഡോ.ഹരിദാസറാവുവിനെ കാണിക്കുകയും ചെയ്തു. അദ്ദേഹം അത് നല്ലതാണെന്ന് സമ്മതിച്ചതിന്റെ അടിസ്ഥാനത്തിൽ മാത്രമാണ് വിപണിയിലെത്തിക്കുവാനുള്ള ശ്രമം ആരംഭിച്ചത്. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

# കൺട്രോൾ ഇസഡ്

തമിഴിലും മലയാളത്തിലുമായി നിർമ്മിക്കുന്ന പുതിയ ചിത്രം പുതുതലമുറയിലെ യുവതീയുവാക്കളുടെ കഥ പറയുന്നു. കഥയും തിരക്കഥയും എഴുതി സംവിധാനം ചെയ്യുന്നത് മലയാളിയായ എം. ചന്ദ്രമോഹൻ ആണ്. സ്നേഹം സിനിമാസിന്റെ ബാനറിൽ കെ.പി. ഉണ്ണികൃഷ്ണൻ, ഗോപൻ തൃക്കണ്ണാപുരം, എം.ചന്ദ്രമോഹൻ എന്നിവർ ചേർന്നാണ് നിർമ്മിക്കുന്നത്. സൈക്കോത്രില്ലറായ ഈ ചിത്രത്തിന്റെ സംഭാഷണം മലയാളത്തിൽ രചിച്ചത് സുരേഷ്കുമാർ രവീന്ദ്രനും തമിഴിൽ വിജയ്കന്ത സ്വാമിയുമാണ്.

കോളേജ് വിദ്യാർത്ഥികളായ കാർത്തിയും വൈശാലിയും പ്രണയത്തിലാകുന്നു. കൂടുതൽ സുമുഖനും സമ്പന്നനുമായ മഹേഷ് എന്ന ബിസിനസ്സുകാരനെ പരിചയപ്പെടുന്നതോടുകൂടി വൈശാലി കാർത്തിയെ കബളിപ്പിക്കുന്നു. ഇതുപോലെ കബളിപ്പിക്കലിന് വിധേയരായ നിരാശകാമുകന്മാർചേർന്ന് ഫെയ്സ് ബുക്ക് കൂട്ടായ്മ ഉണ്ടാക്കുന്നു. ഫെയ്സ്ബുക്ക് പേജ് തുടങ്ങി ഒരു മണിക്കൂറിനകം അയ്യായിരത്തോളം റിക്വസ്റ്റുകളും കിട്ടുന്നു. വൈശാലിയോട് കാർത്തി പ്രതികാരം ചെയ്യുന്നതാണ് സിനിമയുടെ ഇതിവൃത്തം. സസ്പെൻസ് രംഗങ്ങളിലൂടെയാണ് കഥ മുന്നോട്ട് പോകുന്നത്. ഫൈസൽറാസി, ശ്രീഹരി എന്നിവരാണ് ചിത്രത്തിലെ നായകന്മാർ. സ്നേഹ ചിത്തിറായ്, ഭവിക, സന, കാവ്യഗൗഡഎന്നിവരാണ് ചിത്രത്തിലെ നായികമാർ. രാജേഷ്തലകദീപി, രജീഷ് രാജൻ, സുമേഷ് തച്ചനാടൻ, ബിജു, ശാരദ, വെങ്കിടേശ്വരി എന്നിവരാണ്ചിത്രത്തിലെമറ്റ് പ്രധാന താരങ്ങൾ.

ചിത്രത്തിലെ ഒരു നായകനായ ഫൈസൽറാസി ഈ ചിത്രത്തിൽ



മഹേഷ് എന്ന കഥാപാത്രത്തെയാണ് അവതരിപ്പിക്കുന്നത്. യക്ഷി ഫെയ്ത്ത്ഫുളി യുവേഴ്സ് എന്ന മലയാളചിത്രത്തിൽ നായകനായിഅഭിനയിച്ചാണ് ഈ യുവതാരം ചലച്ചിത്ര രംഗത്ത് എത്തിയത്. ബ്രഹ്മാണ്ഡചിത്രമായ യന്തിരൻ 2-ൽ മെഗാസ്റ്റാർ രജനികാന്തിനോടൊപ്പം ഫൈസൽറാസി അഭിനയിച്ചു. അരുൺമൊഴി എന്ന ഐ.പി.എസ് ഓഫീസറുടെ വേഷമാണ് റാസിക്ക്. ഭാസ്കർ ദ റാസ്കൽ, ജേക്കബിന്റെ സ്വർഗ്ഗരാജ്യം, വെൽക്കംടു സെൻട്രൽ ജയിൽ, തോപ്പിൽ ജോപ്പൻ തുടങ്ങി നിരവധി ചിത്രങ്ങളിൽ റാസി അഭിനയിച്ചു. വയ്യാവേലി, എന്റെ സത്യാന്വേഷണ പരീക്ഷകൾ, ഓൾഡ് ഈസ് ഗോൾഡ്, ലക്നൗ (മലയാളം, തമിഴ്, സിംഹള) തുടങ്ങി ധാരാളം ചിത്രങ്ങൾ റാസിയുടേതായി ഇനി പുറത്തിറങ്ങാനുണ്ട്. ഗുരുവായൂർ സ്വദേശിയായ ഫൈസൽറാസി ദുബായിലാണ് സ്ഥിരതാമസം.

നാടോടികൾ- 2 എന്ന തമിഴ് ചിത്രത്തിലൂടെ ഏറെ ശ്രദ്ധേയനായ നടനാണ് ശ്രീഹരി. കൺട്രോൾ ഇസഡിൽ കാർത്തി എന്ന ആന്റിഹീറോ കഥാപാത്രത്തെയാണ് ഈ യുവനടൻ അവതരിപ്പിക്കുന്നത്.



ഭവികയും ഫൈസൽറാസിയും

ഈ ചിത്രത്തിൽ രാഹുൽ എന്ന കഥാപാത്രത്തെയാണ് രജീഷ് രാജൻ അവതരിപ്പിക്കുന്നത്. മനോജ് അങ്കമാലി സംവിധാനം ചെയ്ത വവ്വാലും പേരയ്ക്കയും എന്ന ചിത്രത്തിൽ രണ്ടാമത്തെ നായകനായി രജീഷ് അഭിനയിച്ചിട്ടുണ്ട്. ഗുരുവായൂർ പാവറട്ടി സ്വദേശിയാണ് രജീഷ് രാജൻ.

മലയാളിയായ സ്നേഹ ചിത്തിറായ് അഭിനയിക്കുന്ന മൂന്നാമത്തെ സിനിമയാണിത്. റോഷ്നി എന്ന കഥാപാത്രത്തെയാണ് സ്നേഹ ഈ ചിത്രത്തിൽ അവതരിപ്പിക്കുന്നത്. കെ.തിരുപ്പതി സംവിധാനം ചെയ്യുന്ന ഉലകമഹാകേഡിആണ് ഈ യുവനടിയുടെ പുതിയ തമിഴ് ചിത്രം. കോട്ടയം ചങ്ങനാശ്ശേരി സ്വദേശിനിയാണ് സ്നേഹ ചിത്തിറായ്.

ഭവിക മലയാളിയും സന തമിഴ് താരവും കാവ്യ ഗൗഡ കന്നട താരവുമാണ്.

ഛായാഗ്രഹണം: ഉണ്ണി.കെ മേനോൻ. ഗാനരചന: എ.ബി.വി കാവിൽപ്പാട്. സംഗീതം: ആരി. ഗായകർ: ജിതിൻരാജ്, നിമിഷ, നിമ. മേക്കപ്പ്: പുനലൂർരവി. കലാസംവിധാനം: മനോജ് ഗ്രീൻവുഡ്സ്. കോസ്റ്റ്യൂംസ്: ദേവൻ കുമാരപുരം. എഡിറ്റിംഗ്: രാകേഷ് ചക്ര. പ്രൊഡക്ഷൻ കൺട്രോളർ: ശ്യാംസരസ്. പി.ആർ.ഒ: റഹിം പനവൂർ. പ്രൊഡക്ഷൻ ഡിസൈനർ: എൽ.പി സതീഷ്. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: കബീർ ഒറ്റപ്പാലം. ഫൈറ്റ്: ബ്രൂസ്‌ലി രാജേഷ്. സ്റ്റിൽസ്: പ്രദീപ് പഴയന്നൂർ. യൂണിറ്റ്: ചിത്രാഞ്ജലി.

ചിത്രത്തിന്റെ ഛായാഗ്രഹണം നിർവഹിക്കുന്ന ഉണ്ണി.കെ മേനോന്റെ ആദ്യ ചലച്ചിത്രമാണിത്. മലയാളത്തിലും തമിഴിലുമായി ഇദ്ദേഹം മുപ്പതോളം സീരിയലുകൾക്ക് ഛായാഗ്രഹണം നിർവഹിച്ചിട്ടുണ്ട്.

രാംഗോപാൽ വർമ്മ സംവിധാനം ചെയ്ത നാലോളം ചിത്രങ്ങളുടെ എഡിറ്റിംഗ് നിർവഹിച്ച രാകേഷ് ചക്ര ആണ് കൺട്രോൾ ഇസഡിന്റെ എഡിറ്റിംഗ് നിർവഹിക്കുന്നത്.

തിരുവനന്തപുരം, ചെന്നൈ എന്നിവിടങ്ങളിലാണ് സിനിമയുടെ ചിത്രീകരണം. അടുത്ത വർഷം വാലന്റൈൻസ് ദിനത്തിൽ ചിത്രം റിലീസ് ചെയ്യും.

-റഹിം പനവൂർ

9946584007





Model Code: 94/2018 Vishnu Prasad



Model Code:95/2018 Arya Ashok





തയ്യാറാക്കിയത് TK Wilson

# tips n tricks




**Adobe Photoshop-ൽ 3D Modelling ചെയ്യുന്നത് എങ്ങിനെയെന്ന് പരിശോധിക്കുകയാണ് ഈ അദ്ധ്യായത്തിൽ**

Adobe Photoshop-ന്റെ ഏറ്റവും പുതിയ versions ആയ CC2018ൽ 3D modelling ചെയ്യുന്നതിന് ധാരാളം പുതിയ features ഉൾപ്പെടുത്തിയിട്ടുണ്ട്. ഏകദേശം 3D മാക്സിനോട് സാദൃശ്യം തോന്നുന്ന രീതിയിൽ നമുക്ക് 3D Extrusion, Camera Positioning, 3D Text അങ്ങനെ 3D Max-ൽ ചെയ്യുന്നതുപോലെ തന്നെ Photoshop-ലും ചെയ്യാവുന്നതാണ്. ഇത് എങ്ങനെ ചയ്യാം എന്ന് നോക്കാം. ആദ്യമായി ആവശ്യമുള്ള object ന്റെ 2 dimension image ഫോട്ടോഷോപ്പിൽ വരയ്ക്കുക. അതിനുശേഷം അതിന്റെ ലെയറിൽ 'Right Click' ചെയ്താൽ അതിന്റെ ഏറ്റവും താഴെയായി 'New 3D Extrusion from Selected Layer' എന്ന് കാണാം. (Pic-1) അത് select ചെയ്യുമ്പോൾ പുതിയ '3D Workspace' ഉറന്നുവരുന്നത് കാണാം. അതിന്റെ വലതുവശത്തുള്ള 'Properties Panel' ൽ ആവശ്യമുള്ള 'controls' ഉപയോഗിച്ചുകൊണ്ട് ഈ image-നെ ഒരു 3D object ആക്കി മാറ്റാവുന്നതാണ്. അത് കൂടാതെ Photoshop Menu>3D എടുത്തുകഴിഞ്ഞാൽ അതിൽ ധാരാളം features ഉണ്ട് അത് ഉപയോഗിച്ചുകൊണ്ടും ഈ 3D object നെ മനോഹരമാക്കാവുന്നതാണ്.




Pic-1

tkwill2son@gmail.com www.youtube.com/c/will2son



# the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



So Mie

# Just Protest It

"Nike is getting absolutely killed with anger and boycotts."

Those were the angry words of an utterly pissed off Trump after Nike kicked off a new campaign to mark the 30th anniversary of its iconic 'Just Do It' tagline. The campaign took off with print ads and billboards featuring a close-up of the unsmiling face of Colin Kaepernick overlaid with the message: "Believe in something, even if that means sacrificing everything".

Immediately after the ad appeared, outraged voices rose from several quarters not just from the oval office. There were loud calls for rejecting Nike. The hashtag "JustBoycottIt" blared across social media.

For those of you who can't get why such an inspiring message would kick up a firestorm, here's the backstory.

Kaepernick is, or rather was, an American football star. When the national anthem was played before a game began in 2016, he didn't stand up. First he just sat there and then kneeled. He showed this irreverence to protest racial injustice, social inequalities and police brutality against the unarmed. Many other players in his team and even in the other team did what he did. This symbolic gesture sent shockwaves across America, polarizing people along both racial and political lines. Even the NFL was thrown into a flummoxed fury. Kaepernick was instantly branded an outcast and an anti-national in line with the devious strategy employed by incapable, inglorious regimes with the intent to oppress. But he stood his ground. He said he was voicing for those who had no voice. And sensing that he would soon be fired, he quit and devoted his time for social causes.

Now you know why Trump predicted doom for Nike. And imagine the shock Trump and millions of others like him got when, after two days, at the start of the 2018 soccer season, Nike aired a two-minute commercial with none other than Kaepernick as the central figure.

The video, narrated by Kaepernick, features in Nike-esque style a blend of global superstars and hardscrabble amateurs and even nobodies. Only in the last couple of seconds does Kaepernick show up. And he leaves the screen with the words: "So don't ask if your dreams are crazy. Ask if they're crazy enough." The endline reads: "It's only crazy until you do it. Just do it." It's been dubbed Dream Crazy ad.

The ad aroused opposing sentiments among Nike's consumers. Some supported it. Others lambasted it. The boycott call turned up the heat with a 'JustBurnIt' slogan. Thousands set fire to Nike sneakers they dearly bought. Nike sales took a nosedive. But the communication team at Nike went ahead with the campaign. It was a bold and risky decision they took to cast an 'outcast' in the campaign. And there was no turning back. They believed in the power of the negative. And in




less than a week's time, contrary to what the critics said, Nike bounced back. Reports are coming in, as I write this, that the star sports brand is heading for record sales this season. In the end, as the name of the ancient Greek goddess Nike (naiki) means, it's 'victory' for the unyielding swoosh.

It was a brilliant strategy. As an analyst put it: only very few companies can afford to anger millions of consumers, stand the backlash, and survive. Nike did it.

Can any of the brands in India do it? At a time when we're threatened by contagious outbreaks of social, political and religious evils – sometimes all rolled into one, is there a brand strong enough to anger the oppressive power syndicate and its millions of ruthless enforcers and still survive?

Can any of our brand ambassadors stand up for the weak and the oppressed, for our freedom and our rights, instead of just robotically standing up during the national anthem? Can they protest hypocrisy with honesty, arrogance with humility, nonsense with reason, whataboutery with confession?

If they can, they must just do it.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# വള്ളംകളിയുടെ നാട്ടിൽ
# വായനയുടെ ആവേശക്കുതിപ്പ്



popkon.in

**ദേശാഭിമാനിയുടെ 9–ാം എഡിഷൻ ആലപ്പുഴയിൽ ആരംഭിച്ചിരിക്കുന്നു!**

**മറ്റ് എഡിഷനുകൾ: കോഴിക്കോട്, കണ്ണൂർ, മലപ്പുറം, പാലക്കാട്, തൃശൂർ, കൊച്ചി, കോട്ടയം, കൊല്ലം & തിരുവനന്തപുരം.**

**ദേശാഭിമാനി**

പ്രബുദ്ധ കേരളത്തിന്റെ ശബ്ദം